# മലങ്കരസഭ

**THE MALANKARA SABHA** OCTOBER 2022

MALAYALAM MONTHLY, Vol-66, Issue-09_₹20

‘ആത്മീയ
നീർച്ചാലുകളാകുന്ന
പരിശുദ്ധാത്മ
കീർത്തനങ്ങളാൽ
നിന്റെ സഭയെ
സന്തോഷിപ്പിക്കേണമേ!



ഭാഗ്യസ്മരണാർഹനായ

ഡോ. സഖറിയാ മാർ തെയോഫിലോസ്

മെത്രാപ്പോലീത്തായുടെ

**പാവനസ്മരണക്ക് മുമ്പിൽ പ്രാർത്ഥനയോടെ**



**അഭിവന്ദ്യ തിരുമേനിയുടെ സ്മരണാർത്ഥം**
**ചെങ്ങരൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ**
**പ്രവർത്തിക്കുന്ന സാധുജനപരിപാലന സംഘടനയായ**

**ഡോ. സഖറിയാ മാർ തെയോഫിലോസ്**
**സേവകസംഘം**

# മഹാപുരോഹിത സന്ദേശം

പരിശുദ്ധ സഭയുടെ പുതിയ ആരാധനാവർഷം ഒക്ടോബർ മാസം 30-ാം തീയതി ഞായറാഴ്ച ആരംഭിക്കുകയാണ്. 'കൂദോശ് ഈത്തോ ഞായർ' സഭയുടെ ശുദ്ധീകരണ ദിനമാണ്. ആരാധനയുടെ അകമ്പടിയോടെ വിശുദ്ധിയുടെ പുതുക്കത്തിൽ പുതിയ പ്രഭാതത്തിലേക്ക് പരിശുദ്ധ സഭ പദമൂന്നുകയാണ്. പരിശുദ്ധ സഭ സർവ്വശക്തനായ ദൈവത്തിന്റേതാണ്. സഭ വിശുദ്ധിയിൽ നിറഞ്ഞ് പുതുക്കം പ്രാപിച്ച് എക്കാലവും നിലകൊള്ളേണ്ടത് സഭാമക്കൾക്കുവേണ്ടി മാത്രമല്ല, സമൂഹത്തിന് മുഴുവനും വേണ്ടിയാണ്. ഉയരത്തിലേക്ക് മിഴികളുയർത്തി ദൈവസന്നിധിയിൽ പ്രാർത്ഥനകൾ സമർപ്പിക്കുന്ന വിശ്വാസസമൂഹമാണ് പരിശുദ്ധ സഭയുടെ വിശുദ്ധിയുടെ അടിസ്ഥാനം. ബഹുമതിപൂർവ്വം നേർച്ചകാഴ്ചകളോടെ ആലയത്തിലേക്ക് പ്രവേശിക്കുന്ന ഓരോ വിശ്വാസിയുമാണ് സഭയുടെ വിശുദ്ധിയുടെ കാര്യവിചാരകർ. സഭയുടെ വിശുദ്ധിയും പ്രശസ്തിയും വിശ്വാസികളുടെ ശക്തമായ ആത്മീയനിലപാടുകളെ ആശ്രയിച്ചാണ് രൂപപ്പെടുന്നത്. 'എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിന് നിങ്ങൾ ദശാംശം മുഴുവനും ഭണ്ഡാരത്തിലേക്കു കൊണ്ടുവരുവിൻ. ഞാൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകൾ തുറന്ന്, സ്ഥലം പോരാതെ വരുവോളം നിങ്ങളുടെമേൽ അനുഗ്രഹം പകരുകയില്ലയോ?' (മലാഖി 3:10). ആരാധനയിലൂടെ ലഭ്യമാകുന്ന ദൈവകൃപയുടെ സഹായത്താലാണ് സഭയുടെ ലക്ഷ്യം സാധൂകരിക്കേണ്ടതും, സമൂഹത്തിൽ തലയെടുപ്പോടെ നിലനിന്ന് സാക്ഷ്യം വർദ്ധിപ്പിക്കേണ്ടതും. ബലിപീഠത്തിൽ നിന്ന് സ്വീകരിക്കുന്ന ദൈവകൃപ സമൂഹത്തിന്റെ വിവിധ തലങ്ങളിലേക്ക് കൈമാറുമ്പോഴാണ് സഭയുടെ വിശുദ്ധി പ്രായോഗിക തലത്തിൽ പൂർത്തീകരിക്കപ്പെടുന്നത്.

ഒക്ടോബർ മാസം 2-ാം തീയതി ഞായറാഴ്ച വൈദികസെമിനാരി ദിനമായി നാം ആചരിക്കുകയാണ്. നമ്മുടെ വൈദിക സെമിനാരികൾ പരിശുദ്ധ സഭയുടെ സിരാകേന്ദ്രങ്ങളാണ്. ദൈവത്തിന്റെ അളവറ്റ കൃപയാലും നമ്മുടെ വിശ്വാസികൾ അകമഴിഞ്ഞ് നൽകുന്ന സഹായങ്ങളാലും നമ്മുടെ രണ്ടു സെമിനാരികളും അഭിവൃദ്ധിപ്പെട്ടു വരുന്നു. കോട്ടയം പഴയസെമിനാരിയിൽ 110 വിദ്യാർത്ഥികളും നാഗ്പൂർ സെന്റ് തോമസ് സെമിനാരിയിൽ 57 വിദ്യാർത്ഥികളും ഉണ്ട്. ഇതുകൂടാതെ പഴയ സെമിനാരിയിൽ മാസ്റ്റർ ഡിഗ്രിക്കും, ഡോക്ടറേറ്റിനും ഇതര സഭകളിൽ നിന്നുള്ളവർ ഉൾപ്പെടെ 50 വിദ്യാർത്ഥികളും പഠിക്കുന്നുണ്ട്. 'ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ' ഓൺലൈൻ സംഗീത പരിശീലനവും, സുറിയാനി ഭാഷാപഠനവും വിജയകരമായി നടക്കുന്നു. 'പ്രത്യാശാ കൗൺസലിംഗ് സെന്ററിൽ' ഉയർന്ന നിലവാരത്തിലുള്ള കൗൺസലിംഗ് കോഴ്സും നടന്നു വരുന്നു. ത്രിതല 'ദിവ്യബോധനം' പഠനപദ്ധതി കോവിഡ് കാലം അതിജീവിച്ച് വിജയകരമായി മുന്നേറുന്നു. നാഗ്പൂർ സെമിനാരി അത്മായർക്കായി ആരംഭിച്ച 'സത്യജ്യോതി' ഓൺലൈൻ വേദശാസ്ത്ര പഠനപദ്ധതി ഭംഗിയായി നടന്നു വരുന്നു. ലൈബ്രറിയുടെ ആധുനികവത്കരണവും പൂർത്തിയായിട്ടുണ്ട്. കോവിഡ് പ്രതിസന്ധികളുടെ നടുവിലും സാധ്യമായ എല്ലാ സാമ്പത്തിക പിന്തുണകളും വൈദിക സെമിനാരികൾക്ക് നൽകി സഹായിക്കണം.

ലഹരി വസ്തുക്കളുടെ ഉപയോഗം നമ്മുടെ കുട്ടികളിലും യുവാക്കളിലും ഭയാനകമായി വർദ്ധിച്ചു വരുന്നു. സ്കൂൾ കുട്ടികളെ വലവീശിപ്പിടിക്കുന്ന ലഹരി മാഫിയാ സംഘങ്ങൾ അടുത്ത കാലത്തായി സമൂഹത്തിൽ പിടിമുറുക്കുന്നു. ലഹരിയിൽ നിന്നുള്ള മോചനം ലക്ഷ്യമാക്കി 'ഡ്രക്സിറ്റ്' (Druxit) എന്ന ലഹരിവിരുദ്ധ ബോധവൽക്കരണ പദ്ധതി സഭയുടെ മാനവശാക്തീകരണ വിഭാഗം ആവിഷ്കരിക്കുകയാണ്. നമ്മുടെ എല്ലാ ഇടവകകളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ഈ പദ്ധതി കാര്യക്ഷമമായി നടപ്പിലാക്കണം. എല്ലാ ആത്മീയ പ്രസ്ഥാനങ്ങളും വിശേഷിച്ച് സൺഡേ സ്കൂൾ, വിദ്യാർത്ഥി പ്രസ്ഥാനം, യുവജന പ്രസ്ഥാനം എന്നിവയിലൂടെ ഈ പദ്ധതി ഒരു മുൻഗണനാ വിഷയമായി എടുത്ത് നമ്മുടെ വളർന്നു വരുന്ന തലമുറയെ ഈ മഹാവിപത്തിൽ നിന്നും രക്ഷിക്കുവാൻ ആത്മാർത്ഥമായി പരിശ്രമിക്കണം. 'ലഹരിമുക്ത സഭ, ലഹരിമുക്ത സമൂഹം' എന്ന ലക്ഷ്യത്തിലേക്ക് എത്തുവാൻ ഈ പദ്ധതിയിലൂടെ നമുക്ക് കൂട്ടായി പരിശ്രമിക്കാം.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946
മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ഒക്ടോബർ. ലക്കം 10. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

ലക്ഷ്യം കൃത്യമാകുമ്പോൾ ജീവിതത്തിന് കരുത്തേറുന്നു.

ഒരു ഫുട്ബോൾ മത്സരത്തിൽ നോത്രദാം ടീം പരാജയത്തിന്റെ വക്കിലെത്തി. എല്ലാ പ്രതീക്ഷകളും അവസാനിപ്പിക്കത്തക്ക വിധത്തിൽ എതിർ ടീം കളിച്ചുകയറുകയാണ്. ഇടവേളയിൽ ഒരു യുവതി കരഞ്ഞുകൊണ്ട് കളിക്കാരുടെ മുറിയിലേക്ക് കയറിച്ചെന്ന് ടീമംഗങ്ങളോട് പറഞ്ഞു "മരിക്കാൻ കിടക്കുന്ന എന്റെ സഹോദരനുവേണ്ടി നിങ്ങൾ ഈ കളി ജയിച്ചേ തീരൂ. അവൻ ഈ ടീമിലെ കളിക്കാരനായിരുന്നല്ലോ. ഗുരുതര രോഗം ബാധിച്ച അവൻ എപ്പോൾ വേണമെങ്കിലും കടന്നുപോകാം. നമ്മൾ ജയിച്ചാൽ സന്തോഷത്തോടെ അവൻ കടന്നു പോകും". രണ്ടാം പകുതിയിൽ നോത്രദാം "പുതിയൊരു ടീമായിരുന്നു". പഴയ അംഗങ്ങൾ തന്നെ. പക്ഷെ പുതിയ ലക്ഷ്യത്താൽ തീ പിടിച്ചവർ. അവർ കളി ജയിച്ചു. അനിതരസാധാരണമായ കഴിവുകൊണ്ടല്ല. തീർന്നു പോകാത്ത ലക്ഷ്യബോധം കൊണ്ട്.

മനുഷ്യജീവിതത്തിന്റെ ആത്യന്തിക ലക്ഷ്യം ദൈവമാണ്, യേശു ക്രിസ്തു. ഈ ലക്ഷ്യത്തിന്റെ പരികർമ്മിയാവുകയാണ് മനുഷ്യനിയോഗം. "നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണശക്തിയോടും പൂർണ്ണ ആത്മാവോടും കൂടി സ്നേഹിക്കണം". പൂർണ്ണസത്യവും പൂർണ്ണ നന്മയും ദൈവത്തിൽ മാത്രം. യേശു ക്രിസ്തു ഏക ലക്ഷ്യമായിരിക്കുന്നവർ ലോകത്തിനു നൽകുവാനോ നശിപ്പിക്കുവാനോ സാധിക്കാത്ത സമാധാനവും പ്രത്യാശയും അനുഭവിക്കുന്നു. അവർക്ക് ജീവിതസംബന്ധിയായ പരിഭവങ്ങൾ കുറവായിരിക്കും. അർത്ഥവും ശക്തിയും ഉള്ള ജീവിതമായിരിക്കുമത്. അതുകൊണ്ട് ലക്ഷ്യം നമ്മോടുകൂടെയുണ്ട്. നമ്മുടെ ലക്ഷ്യമായവനിൽ നാം ദൃഷ്ടിയുറപ്പിക്കുമ്പോൾ അവിടുത്തെ പ്രകാശം നമ്മുടെമേൽ ഉദിക്കുന്നു. അവിടുന്ന് നമ്മുടെ സങ്കേതമാണ്.

ഓരോ ദൗർബ്ബല്യത്തിലും ശക്തി
വിശപ്പുകളിൽ നേർമ്മയുള്ള അപ്പം
മരണത്തിൽ നിത്യ ജീവന്റെ താക്കോൽ.

പർവ്വതാരോഹകർ ശ്വാസം കിട്ടാതെ വിഷമിക്കുമ്പോഴും അടർന്നു വീഴാറായ കല്ലുകളിൽ കൈ പിടിക്കേണ്ടി വരുമ്പോഴും അകലെയുള്ള ശിഖിരത്തിലാണവരുടെ കണ്ണ്. അത് ദൂരെയാണ്. എന്നാൽ അതവിടെ ഉണ്ട്! മല കയറുന്ന ലഹരിയിലാണവർ.

സുവിശേഷത്തിൽ, മീൻ പിടിച്ചുകൊണ്ടിരുന്നവർ ഗുരുവിന്റെ വാക്കുകേട്ട് 'മനുഷ്യരെ പിടിക്കാൻ' ഇറങ്ങിയപ്പോഴും ഇതുതന്നെയാണ് സംഭവിച്ചത്.

- ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234

പ്രസിഡന്റ്
ഡോ. യൂഹാനോൻ മാർ
ദീയസ്കോറോസ്
മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ
ഫാ. സഖറിയാ തോമസ്

മാനേജിംഗ് എഡിറ്റർ
ഫാ. തോമസ് രാജു കരുവാറ്റ

സബ് എഡിറ്റർ
ഫാ. അലക്സ് തോമസ്
നാഴൂരിമറ്റത്തിൽ

അംഗങ്ങൾ
ഫാ.ഡോ. ബിജേഷ് ഫിലിപ്പ്
ഫാ. തോമസ് വർഗീസ് ചാവടിയിൽ
പ്രൊഫ. തോമസ് കുരുവിള
അലക്സിൻ ജോർജ് IPoS
മെർലിൻ റ്റി. മാത്യു

ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല:
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

120-ാം ഓർമ്മപ്പെരുന്നാൾ
നവംബർ 2



പരികീർത്തിതനാം
പരിശുദ്ധാ പരുമല മരുവും തിരുമേനീ
ഞങ്ങൾക്കായ് പ്രാർത്ഥിച്ചീടണമേ
ഞങ്ങളെ കാക്കേണമേ

By:
**V. I. George & Ciji**
**Sojan, Mary & Hannah**
**Tijo, Anna & Joanna**

26-ാം ഓർമ്മപ്പെരുന്നാൾ
നവംബർ 7, 8



**പരിശുദ്ധ ബസേലിയോസ്**
**മാർത്തോമ്മാ മാത്യൂസ് പ്രഥമൻ**
**കാതോലിക്കാ ബാവായുടെ**

**(വട്ടക്കുന്നേൽ ബാവാ)**

**26-ാം ഓർമ്മപ്പെരുന്നാൾ**
**നവംബർ 7, 8 തീയതികളിൽ**

ദേവലോകം കാതോലിക്കേറ്റ്
അരമനയിൽ

By,
Vattakkunnel Family




CONTENTS










# ദർപ്പണം

ഫാ. ഡോ. ജേക്കബ് കുര്യൻ

## ഉപയോഗ ശൂന്യമാകുന്ന "ജീവനുള്ള" പാലങ്ങൾ

യുവവൈദികനും എഴുത്തുകാരനുമായ ഫാ. ജോൺ സ്ലീബായുടെ 'ജീവനുള്ള പാലങ്ങൾ' എന്ന ലേഖനസമാഹാരം ശ്രദ്ധേയമാണ്. അതിലെ പ്രധാന ലേഖനത്തിന്റെ തലക്കെട്ട് "ജീവനുള്ള പാലങ്ങൾ എവിടെയാണ്? എന്നാണ്. തോണികളോ മരപ്പാലങ്ങളോ ഒന്നും കാര്യമായി പ്രയോജനപ്പെടാത്ത ചില ഭൂപ്രദേശങ്ങളിൽ "ജീവനുള്ള" പാലങ്ങളെ മനുഷ്യർ വളർത്തിയെടുക്കുന്നതും ഉപയോഗിക്കുന്നതുമാണ് പ്രധാന വിഷയം. തലമുറകളായി മേഘാലയ പോലുള്ള വടക്കുകിഴക്കൻ സംസ്ഥാനങ്ങളിൽ ആദിവാസി ജനങ്ങൾ ജീവനുള്ള പാലങ്ങൾ ചെറുനദികൾക്കു മീതെ രൂപപ്പെടുത്തുന്നു. ചെറുനദികളെയും തോടുകളെയും ബന്ധിക്കുവൻ പ്രത്യേക രീതിയിൽ വേരു വളർത്തിയെടുക്കാവുന്ന മരങ്ങൾ നടുന്നു. ഈ മരങ്ങളുടെ വേരുകൾ ഒരു കരയിൽ നിന്ന് മറ്റേ കരയിലേക്ക് വളർത്തി എത്തിക്കുവാൻ പൊള്ളത്തടികൾ ഉപയോഗിക്കുന്നു. ആ വേരുകൾ പടർന്ന് ഇരു കരകളിലും ഉറയ്ക്കുമ്പോൾ മനുഷ്യർ അതിലൂടെ അക്കരെയെത്തും അങ്ങനെ "ജീവനു ള്ള പാലങ്ങൾ" ഉണ്ടാവുന്നു. ഈ പാലങ്ങളെ പ്രതീകാത്മകമായി മനുഷ്യസമൂഹങ്ങളിലെല്ലാം ലേഖനകർത്താവ് അന്വേഷിക്കുകയാണ്. കുടുംബങ്ങളെയും, സമൂഹങ്ങളെയും സ്ഥാപനങ്ങളെയും, സഭകളെയും, സംസ്ക്കാരങ്ങളെയും, മതങ്ങളെയും തമ്മിൽ ബന്ധിപ്പിച്ചിരുന്ന നിരവധി "ജീവനുള്ള" പാലങ്ങൾ ഇന്നെവിടെ എന്നാണ് ചോദിച്ചവസാനിപ്പിക്കുന്നത്.

വല്ലാത്ത സ്വാർത്ഥതയും അന്ധമായ കക്ഷി വൈരാഗ്യവും, ഭ്രാന്തമായ മതവൈരവും, സങ്കുചിതമായ രാഷ്ട്രീയ താല്പര്യവും മൂലം "ജീവനുള്ള പാലങ്ങൾ പലതും അപ്രസക്തമോ ഉപയോഗ ശൂന്യമോ ആയിക്കൊണ്ടിരിക്കുന്നു. ഒരാവശ്യമുണ്ടാകുമ്പോൾ നിക്ഷിപ്ത താല്പര്യങ്ങൾക്കതീതമായ നിലപാടെടുത്ത് ചെയ്യേണ്ടതു ചെയ്ത ഗുരുസ്ഥാനീയരെ ജീവനുള്ള പാലങ്ങളായി സമൂഹം ആദരിച്ചിട്ടുണ്ട്. വിഭാഗീയതയ്ക്കുള്ളിൽ നിന്നു വിലപേശേണ്ട പുതിയ ശൈലി വന്നപ്പോൾ പലരും അപ്രസക്തമായി അവരോട് അകന്നു നിന്നും, അവരെ അകറ്റി നിർത്തിയും, ഒരു പുതിയ കോവിഡു സംസ്ക്കാരം നിലവിൽ വരികയും ചെയ്തു. ഇത് അപകടരമാണ്, തലമുറകളെ കുരുതികൊടുക്കുന്നതാണ് എന്ന് തിരിച്ചറിയാൻ ഭൂമി ഇനിയും ഒത്തിരി കറങ്ങേണ്ടി വരും."



# മലങ്കരയിലെ പ്രവാചക ശബ്ദം ഫാ. ഡോ. ഒ. തോമസ്

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

*സഭയുടെ പൊതു നന്മയും സ്നേഹത്തിലും നീതിയിലുമുള്ള വളർച്ചയും ലക്ഷ്യമാക്കിയുള്ളതായിരുന്നു ഡോ. ഒ. തോമസച്ചന്റെ പ്രസംഗം. സ്നേഹത്തിലും സമാധാനത്തിലും സഭ വളരണമെന്നത് അദ്ദേഹത്തിന്റെ വലിയ ആഗ്രഹമായിരുന്നു...മലങ്കര സഭയ്ക്ക് മറക്കാൻ പാടില്ലാത്ത കടപ്പാടാണ് ഡോ. ഒ. തോമസച്ചനോടുള്ളത്.*

മലങ്കര സഭയുടെ മുൻ വൈദിക ട്രസ്റ്റിയും ഓർത്തഡോക്സ് സെമിനാരി മുൻ പ്രിൻസിപ്പാളും സൺഡേ സ്കൂൾ മുൻ ഡയറക്ടർ ജനറലുമായ ചേപ്പാട് ഊടത്തിൽ ഡോ. ഒ. തോമസച്ചന്റെ ആകസ്മിക വേർപാടിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ ബാവ പരുമല ആശുപത്രി ചാപ്പലിൽ നടത്തിയ അനുശോചന സന്ദേശം അക്ഷരാർത്ഥത്തിൽ ആ ജീവിത സത്തയുടെ സംക്ഷിപ്തമാണ്.

സാമൂഹിക ശാസ്ത്ര പശ്ചാത്തലത്തിലും കൗൺസലിങ്ങ് രീതി ശാസ്ത്രത്തിലും വേദവിശകലനം പകർന്ന പാരമ്പര്യമാണ് പ്രശസ്ത കൺവൻഷൻ പ്രസംഗകനും മനഃശാസ്ത്രജ്ഞനുമായിരുന്ന ഫാ. ഡോ. ഒ തോമസിന്റെ എഴുത്തുകളിലും പ്രഭാഷണങ്ങളിലും ശക്തിപ്പെട്ടത്. നാലര പതിറ്റാണ്ടായി ഇടയശുശ്രൂഷയിലും പ്രബോധനത്തിലും ജാഗ്രതയോടെ പ്രവർത്തിച്ച വന്ദ്യ ഡോ. ഒ. തോമസച്ചനിൽ ശക്തിപ്പെട്ടത് ക്രിസ്തുദർശനം വിസ്മരിച്ച്, സഭയിലും സമൂഹത്തിലും പ്രചാരമേറുന്ന ജനകീയ ആത്മീയതയോടുള്ള നിരന്തരമായ പോരാട്ടമാണ്. ഇത് വാക്കുകളിലും വ്യാഖ്യാനങ്ങളിലും അതിശക്തമായി സംക്രമിച്ചു.

പ്രഭാഷണങ്ങളിൽ ഉജ്ജ്വലമായും ചിലപ്പോൾ ഹാസ്യാത്മകമായും സംവേദിപ്പിച്ച വിമർശന വിശകലനങ്ങൾക്ക് പ്രതിരോധം തീർക്കുവാൻ ആർക്കുംതന്നെ സാധിച്ചിട്ടില്ല. അത്രയ്ക്ക് ഭദ്രമായും യുക്തമായും വാദമുഖങ്ങൾ അവതരിപ്പിക്കുവാൻ അനിതര സാധാരണ വരസിദ്ധി അദ്ദേഹം നേടി.ഡോ. ഒ. തോമസ് അച്ചൻ പ്രഭാഷണങ്ങളിൽ പങ്കിടുന്ന വിമർശന മുഖങ്ങൾക്ക് എതിരെ പ്രതിഷേധങ്ങൾ വ്യാപകമാകാറുണ്ടെങ്കിലും പ്രവാചക ദർശനത്തോടെ സാമൂഹിക നീതിക്കും ക്രിസ്തുദർശന മൂല്യങ്ങളുടെ ദൈവരാജ്യ വ്യാപനത്തിനുമായി വാക്കും വചനവും ഇരുതല മൂർച്ചയോടെ അവതരിപ്പിച്ചിരുന്നു. വചന പ്രബോധന രംഗത്തെ തിരുത്തൽ ശബ്ദമായിരുന്നു അത്. ചില സമയങ്ങളിലെ വചന വ്യാഖ്യാനം പ്രവാചക ഗർജ്ജനമായിരുന്നു.

പൗരസ്ത്യ ദർശനങ്ങൾക്ക് സാമൂഹിക ശാസ്ത്ര പശ്ചാത്തലത്തിലും കൗൺസലിങ്ങ് രീതി ശാസ്ത്രത്തിലും വേദ വിശകലനം പകർന്ന വ്യാഖ്യാന പാരമ്പര്യമാണ് എഴുത്തിലും പ്രഭാഷണങ്ങളിലും ശക്തിപ്പെട്ടത്. സഭകളിൽ ശക്തിപ്പെടുന്ന ജനപ്രിയ ആത്മീയതയ്ക്ക് എതിരെയുള്ള തിരുത്തൽ ശബ്ദമായി മാറി ഫാ. ഡോ. തോമസ്.

ജനത്തിന് ഇഷ്ടമുള്ളതു പോലെ കാര്യങ്ങൾ ചെയ്തു കൊടുത്ത് വിശ്വാസികളെ കൂടെ നിർത്തുക എന്നതാണ് ജനപ്രിയ ആത്മീയതയുടെ ലക്ഷ്യമെന്നു ഡോ. ഒ. തോമസച്ചൻ നിർവ്വചിച്ചു. സഭയിലും സമൂഹത്തിലും കണ്ടെത്തുന്ന ആഘോഷങ്ങളിൽ തിന്മ വിജയിക്കുന്നു. അത് നന്മയുടെ ആവരണം ധരിച്ചാണ് ജനകീയത സൃഷ്ടിക്കുന്നതെന്നും വ്യാഖ്യാനിച്ചു.

ചൂഷണവും ആക്രമവും അനീതിയും നിറഞ്ഞ ലോകത്തെയും അതിലെ ഘടകങ്ങളെയും നീതിപൂർവ്വമായി രൂപാന്തരപ്പെടുത്തുന്ന ദൈവരാജ്യ നിർമ്മിതിയിൽ പങ്കുചേരുന്നതാണ് യഥാർത്ഥ ആത്മീയത എന്നതാണ് ഫാ. ഡോ. ഒ. തോമസ് പങ്കിട്ട ദർശനം. ക്രിസ്തുവിനോട് അടുപ്പിക്കുന്നതിന് പകരം അത്ഭുത രോഗശാന്തി പകരുന്നവരിലേക്ക് ആകർഷിക്കുവാനുള്ള വചനഘോഷണ ശൈലികളും പ്രചരണ തന്ത്രങ്ങളും ക്രിസ്തുകേന്ദ്രീകൃതമല്ല എന്നും വ്യക്തമാക്കി. വ്യക്തിപരമായ അനുഭവങ്ങളും വൈകാരിക അനുഭൂതിയും അത്ഭുത–ആഗ്രഹ സഫലീകരണവും, രോഗശാന്തിയും എല്ലാം ജനകീയ ആത്മീയതയ്ക്കായി പ്രചരിക്കുമ്പോൾ വികലമായ ആത്മീയത വർദ്ധിക്കുന്നു. അപക്വമായ ആത്മീയതയ്ക്ക് ലഭിക്കുന്ന സാർവ്വത്രിക അംഗീകാരം സഭയിലും സമൂഹത്തിലും ഗുരുതരമായി തീരുന്നു എന്നത് കൃത്യമായി അദ്ദേഹം വിശദീകരിച്ചിരുന്നു.

സമൃദ്ധിയുടെ സുവിശേഷത്തിന്റെ പ്രചരണമായി തീർന്ന ജനപ്രിയ ആത്മീയത വിവധ തരം മാനസിക സംഘർഷങ്ങളും സാമ്പത്തിക – വൈകാരിക പ്രതിസന്ധികളും അനുഭവിക്കുന്നവരെ കെണിയിൽപ്പെടുത്തുന്നു. ഇതിന്റെ പൊള്ളത്തരങ്ങൾ വചന വ്യാഖ്യാനങ്ങളിൽ ഒ. തോമസച്ചൻ വിമർശന വിധേയമാക്കി. നിരന്തരമായ വായനയും പഠനവും മനുഷ്യ ബന്ധങ്ങളോടുള്ള ഇടപെടലും പ്രശ്ന പരിഹാര മാർഗ്ഗ നിർദ്ദേശ വൈദഗ്ധ്യവും ഉജ്ജ്വലമായ വേദ വ്യാഖ്യാന ശൈലിയും ഡോ. ഒ. തോമസച്ചനെ സഭാ ഭേദമെന്യേ ആഗോളതലത്തിൽ ജനങ്ങളിലേക്ക് ആകർഷിച്ചു.

ഇടവക പെരുന്നാളുകളുടെ വർണ്ണക്കാഴ്ചകൾക്കും ധൂർത്തിനും ചെണ്ടമേള കൊഴുപ്പുകൾക്കും എതിരെ നിരന്തരം പ്രസംഗിച്ച ഫാ.ഡോ. ഒ തോമ സച്ചന്റെ തിരുത്തൽ ശബ്ദം പരിശുദ്ധ സഭ ഏറ്റെടുത്തിരുന്നു. ഇടവകയിൽ വർദ്ധിച്ചു വരുന്ന പെരുന്നാളുകൾ നിയന്ത്രിക്കപ്പെടണമെന്നും ധൂർത്ത് അവസാനിപ്പിക്കണമെന്നുമുള്ള ദീർഘമായ കല്പന 2018 ൽ പ. പൗലോസ് ദ്വിതീയൻ ബാവ പള്ളികൾക്ക് അയച്ചു. എങ്കിലും ആ കല്പനയിലെ പല നിർദ്ദേശങ്ങളും പാലിക്കുവാൻ ഇപ്പോഴും കഴിഞ്ഞിട്ടില്ല.



കേരളാ സർവ്വകലാശാലയിൽ നിന്നും സോഷ്യോളജിയിൽ എം.എ.യും, സെറാമ്പൂർ സർവ്വകലാശാലയിൽ നിന്നു ബി.ഡി.യും, പാസ്റ്ററൽ കൗൺസലിംഗിൽ എം.ടി.എച്ചും, വെല്ലൂർ ക്രിസ്ത്യൻ കൗൺസലിം ഗ് സെൻററിൽ നിന്നും കൗൺസലിംഗിൽ ഡിപ്ലോമയും, ലണ്ടൻ ഹിത്രോപ്പ് കോളേജിൽ നിന്നും മനഃശാസ്ത്രത്തിൽ ബിരുദാനന്തര ഡിപ്ലോമയും നേടി. സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് കൗൺസിലിംഗിൽ ഡോക്ടറേറ്റും കരസ്ഥമാക്കി.

സെൻറ് പോൾസ് മിഷൻ ട്രെയിനിംഗ് സെൻറർ പ്രിൻസിപ്പാൾ, ഓർത്തഡോക്സ് യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി, ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷൻ ഡയറക്ടർ ജനറൽ, ഓർത്തഡോക്സ് വൈദിക സെമിനാരി പ്രത്യാശാ കൗൺസലിംഗ് സെൻറർ ഡയറക്ടർ, പരുമല കൗൺസലിംഗ് സെൻറർ ഡയറക്ടർ, സ്നേഹലോകം, ദൂതൻ മാസികകളുടെ ചീഫ് എഡിറ്റർ എന്നീ നിലകളിലും പ്രവർത്തിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം, മാവേലിക്കര ഭദ്രാസനങ്ങളിലെ വിവിധ ഇടവകകളിൽ വികാരിയും പ്രസിദ്ധ വാഗ്മിയും ചിന്തകനും കൗൺസിലറും ഗ്രന്ഥകാരനുമായിരുന്നു.

ജീവിതപാതയിൽ, ഭൂമിയിൽ പറുദീസ, അവർ ഒന്നാകുന്നു, മനസ്സും ജീവിതവും, ഇടയലേഖനങ്ങൾ ഒരു വ്യാഖ്യാനം, കൈവിളക്ക്, ക്രിസ്തുദർശനവും ജനകീയ ആത്മീയതയും എന്നിവയാണ് പ്രധാന ഗ്രന്ഥങ്ങൾ. മാവേലിക്കര പടിഞ്ഞാറേ തലയ്ക്കൽ എലിസബത്ത് തോമസാണ് സഹധർമ്മിണി.

മക്കൾ: അരുൺ തോമസ് ഉമ്മൻ (ടെക്നോപാർക്ക്, തിരുവനന്തപുരം), അനില എൽസാ തോമസ് (ഗ്രോയിൻ സ്റ്റാർസ്, എറണാകുളം), അനിഷ സൂസൻ തോമസ് (മുതുകുളം)

മരുമക്കൾ: ടീമാ മേരി അരുൺ (ഇ ആൻഡ് വൈ, ടെക്നോപാർക്ക്, തിരുവനന്തപുരം), ഫാ. ഡോ. തോമസ് ജോർജ് (വികാരി, സെൻറ് പീറ്റേഴ്സ് ആൻഡ് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി, പുയപ്പള്ളി), റെജോ ജോസഫ് വർഗ്ഗീസ് (ബംഗ്ലാവിൽ, മുതുകുളം).

ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലിത്തായിൽ നിന്നും ഉൾകൊണ്ട ജ്ഞാനസിദ്ധാന്തങ്ങളും വചനബോധ്യങ്ങളുമാണ് ഡോ. ഒ തോമസച്ചനെ സ്വാധീനിച്ചിട്ടുള്ളത്. വേദ ശാസ്ത്ര വിദ്യാഭ്യാസത്തിലും കൗൺസലിങ്ങ് മേഖലയിലും യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങളിലും സൺഡേസ്കൂളിലും മിഷൻ പ്രവർത്തന രംഗങ്ങളിലും ഡോ. ഒ. തോമസച്ചൻ നടത്തിയ ഇടപെടലുകൾ മായാത്ത പാദമുദ്രകളാണ്.

അസാധാരണമായ സർഗ്ഗശേഷിയും നേതൃത്വ ഗുണവും കൗൺസലിങ്ങിലുള്ള പ്രഗൽഭ്യവും ബോധന പാടവവും പ്രഭാഷണ ചാതുര്യവും സമന്വയിച്ച പിതാവും ഗുരുവുമായിരുന്നു ഡോ. ഒ. തോമസച്ചൻ 2022 സെപ്തംബർ 12 ന് രാത്രി 11.30 ന് അന്തരിച്ചു. ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിൽ അന്ത്യവിശ്രമം കൊള്ളുന്ന ഈ നിറ സാന്നിധ്യത്തിന്റെ വേർപാട് മലങ്കര സഭയ്ക്ക് തീരാനഷ്ടമാണ്.

## പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചിച്ചു

**കോട്ടയം :** മലങ്കര ഓർത്തഡോക്സ് സഭയുടെ മുൻ വൈദിക ട്രസ്റ്റി ഫാ. ഡോ. ഒ തോമസിന്റെയും മുൻ അസോസിയേഷൻ സെക്രട്ടറി ഡോ.അലക്സാണ്ടർ കാരയ്ക്കലിന്റെയും വിയോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അനുശോചനം രേഖപ്പെടുത്തി. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വൈദിക ട്രസ്റ്റിയായും അസോസിയേഷൻ സെക്രട്ടറിയായും (2002-2007) ഒരേ കാലഘട്ടത്തിൽ സഭയ്ക്ക് നേതൃത്വം നൽകിയ ഫാ. ഡോ. ഒ തോമസിന്റെയും ഡോ.അലക്സാണ്ടർ കാരയ്ക്കലിന്റെയും ദേഹവിയോഗം ഒരേ ദിവസം തന്നെ സംഭവിച്ചു എന്നുള്ളത് സഭയ്ക്ക് തീരാ നഷ്ടമാണെന്ന് പരിശുദ്ധ കാതോലിക്കാ ബാവ പറഞ്ഞു. ഫാ. ഒ. തോമസ് പരിശുദ്ധ സഭയിൽ നിർണായകമായ ചുമതലകൾ സുത്യാർഹമായി നിർവഹിച്ചിട്ടുള്ള വൈദികനാണ്. വൈദിക സെമിനാരി പ്രിൻസിപ്പൽ, അധ്യാപകൻ, സൺഡേസ്കൂൾ ഡയറക്ടർ ജനറൽ, യുവജന പ്രസ്ഥാനം സെക്രട്ടറി, കൂടാതെ കൗൺസിലിംഗ് രംഗത്ത് അനേകം ആളുകൾക്കും കുടുംബങ്ങൾക്കും ആശ്വാസവും സമാധാനവും പകർന്ന അദ്ദേഹത്തിന്റെ സാന്നിധ്യം ചോദ്യം ചെയ്യപ്പെടാനാവാത്തതായിരുന്നു എന്ന് പരിശുദ്ധ കാതോലിക്കാ തിരുമേനി പറഞ്ഞു. സ്വതസിദ്ധമായ ശൈലികൊണ്ട് അനുവാചകരെ ആകർഷിക്കുന്ന അനുഗ്രഹീത പ്രഭാഷണത്തിന്റെ ഉടമയും, പിതാക്കന്മാരെ ഏറെ ആദരവോടും സ്നേഹത്തോടും കണ്ട് അവരോട് ചേർന്നുനിന്ന് പരിശുദ്ധ സഭാ ശുശ്രൂഷ നിർവ്വഹിച്ച ഡോ. അലക്സാണ്ടർ കാരക്കലിന്റെ സഭാ സേവനം മറക്കാനാവാത്തതാണെന്ന് അദ്ദേഹം കൂട്ടിച്ചേർത്തു. രോഗാവസ്ഥയിലായിരുന്ന അദ്ദേഹത്തിന്റെ സൗഖ്യത്തിന് വേണ്ടി സഭ ഒന്നാകെ പ്രാ ർത്ഥിക്കുകയായിരുന്നു. എന്നാൽ ദൈവഹിതം നിറവേറി. ഈ രണ്ടു വേർപാടുകളും സഭയ്ക്ക് വലിയ ആഘാതമാണ് ഉണ്ടാക്കിയിരിക്കുന്നതെന്നും പരിശുദ്ധ ബാവാ പറഞ്ഞു.

## എലിസബത്ത് രാജ്ഞിയുടെ വിയോഗം പരിശുദ്ധ കാതോലിക്കാ ബാവാ അനുശോചിച്ചു



**കോട്ടയം:** എലിസബത്ത് രാജ്ഞിയുടെ വിയോഗത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചിച്ചു. രാജ്ഞിയുടെ വേർപാട് ലോകത്തിനാകമാനം നികത്താനാവാത്ത നഷ്ടമാണ്. ദൈവാശ്രയത്തോടും ഊഷ്മള ബന്ധങ്ങളോടും ബ്രിട്ടീഷ് സാമ്രാജ്യത്തെ അര നൂറ്റാണ്ടിലധികം നയിച്ച രാജ്ഞി പക്വതയുടെയും നിശ്ചയദാർഢ്യത്തിന്റെയും പര്യായമാണ്.

രാജ്ഞിയുടെ വിശിഷ്ടമായ സേവനങ്ങളെ നന്ദിയോടെ ഓർക്കുന്നു. രാജ്ഞിയുടെ വേർപാടിൽ പ്രാർത്ഥനയും ആദരാഞ്ജലികളും ആർപ്പിക്കുന്നു. രാജകുടുംബത്തിന്റെ ദുഃഖത്തിൽ പങ്കുചേരുന്നതായും പരിശുദ്ധ ബാവാ പറഞ്ഞു.

**ഡോ. പോൾ മണലിൽ**



# സ്നേഹിച്ചു കീഴടക്കിയ അലക്സാണ്ടർ

മനസ്സിന്റെ അയൽക്കാരനായിരുന്നു ഡോ. അലക്സാണ്ടർ കാരയ്ക്കൽ. അദ്ദേഹത്തെപ്പറ്റി ഓർക്കുമ്പോൾ ഉണ്ടാകുന്ന ആദ്യത്തെ തോന്നൽ അതാണ്. മഹാനായ അലക്സാണ്ടർ ചക്രവർത്തി പണ്ട് ലോകത്തെ കീഴടക്കിയതു യുദ്ധം ചെയ്താണെങ്കിൽ അലക്സാണ്ടർ കാരയ്ക്കൽ എന്റെ മനസ്സിലെ ചക്രവർത്തി ആയതു എന്നെ സ്നേഹിച്ചു കീഴടക്കിയായിരുന്നു. ആരെയും നിർവ്യാജം സ്നേഹിക്കാനും കരുതാനും പ്രചോദിപ്പിക്കാനും കഴിവുണ്ടായിരുന്ന ഒരു വ്യക്തിവൈഭവമായിരുന്നു അദ്ദേഹം. ചരിത്രകാരനും അധ്യാപകനും പ്രഭാഷകനും പ്രിൻസിപ്പലും പ്രോ-വൈസ് ചാൻസലറും വൈസ് ചാൻസറും ഒക്കെയായിരുന്ന ഡോ. അല്കസാണ്ടർ കാരയ്ക്കൽ ഇപ്പോൾ ഇതാ ചരിത്രമായി മാറിയിരിക്കുന്നു. നാലുദശകങ്ങൾ അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗമായിരുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സെക്രട്ടറിയായും സഭയുടെ വർക്കിംഗ് കമ്മറ്റി അംഗമായും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. അലക്സാണ്ടർ കാരയ്ക്കലിന്റെ ദേഹവിയോഗത്തോടെ സഭയെ ഹൃദയപൂർവ്വം സ്നേഹിച്ചിരുന്ന ഒരു അത്മായ നേതാവിനെയാണ് നഷ്ടപ്പെട്ടിരിക്കുന്നത്. എന്നെ സംബന്ധിച്ചിടത്തോളം എന്റെ ആത്മാവിന്റെ ഒരംശമാണ് വിടപറഞ്ഞിരിക്കുന്നത്. എന്റെ ജീവിതത്തിലെ ആഹ്ലാദങ്ങളിൽ മാത്രമല്ല ദുഃഖങ്ങളിലും വേദനകളിലും പങ്കാളിയായിരുന്നു അലക്സാണ്ടർ കാരയ്ക്കൽ. ഞാൻ കരഞ്ഞപ്പോൾ അദ്ദേഹവും കരഞ്ഞിട്ടുണ്ട്. ഞാൻ സന്തോഷിച്ചപ്പോൾ അദ്ദേഹവും ഹർഷബാഷ്പം ചൊരിഞ്ഞിട്ടുണ്ട്. "അങ്ങനെയാണ് അദ്ദേഹം എന്റെ മനസ്സിന്റെ അയൽക്കാരനായി മാറ്റിയത്. ആ അയൽക്കാരനെ എനിക്കു നഷ്ടമായിരിക്കുന്നു.

അലക്സാണ്ടർ കാരയ്ക്കലിനെ ഞാനാദ്യമായി കാണുന്നതു 1972-ലാണ്. മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ചരമ ശതാബ്ദി ആഘോഷിച്ചപ്പോൾ പത്തൊമ്പതു കുതിരകളുടെ അകമ്പടിയോടെ കാതോലിക്കേറ്റ് പതാകയുമേന്തി കോട്ടയം നഗരത്തിലൂടെ തുറന്ന രഥത്തിൽ എം.ഡി. സെമിനാരി അങ്കണത്തിലേക്കു നീങ്ങുന്ന ഒരു മുപ്പതുകാരനായിരുന്നു അന്ന് കാരയ്ക്കൽ. മാർത്തോമ്മാ ശ്ലീഹായ്ക്കു പട്ടത്വമില്ലെന്നു ചൂണ്ടിക്കാട്ടി അന്ത്യോഖ്യ പാത്രിയർക്കീസ് കല്പനയിറക്കി സഭയിലെ സമാധാനത്തിനു ഇടർച്ച വരുത്തിയ അക്കാലത്തു പത്തൊമ്പതു കുതിരകളുടെ അകമ്പടിയിൽ സഭയുടെ അശ്വമേധം നയിച്ച കാരയ്ക്കലിനെ നമുക്കു എങ്ങനെ മറക്കാൻ കഴിയും? പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ഇരുപത്തിയഞ്ചാം വയസ്സിൽ ചരിത്രാധ്യാപകനായി ജോലിയിൽ പ്രവേശിച്ച കാരയ്ക്കൽ ഇരുപത്തിയൊമ്പതാം വയസ്സിൽ മാനേജിംഗ് കമ്മറ്റിയിൽ അംഗമായി തിരഞ്ഞെടുക്കപ്പെട്ട വേളയിലാണ് മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ചരമശതാബ്ദി ആഘോഷിക്കാൻ കൺവീനറായി നിയോഗിക്കപ്പെട്ടത്. മാത്യൂസ് മാർ അത്താനാസിയോസ് (പിൽക്കാലത്ത് മാത്യൂസ് പ്രഥമൻ കാതോലിക്ക) ആയിരുന്നു ആഘോഷത്തിന്റെ ജനറൽ കൺവീനർ. അന്ന് നിരണം ഭദ്രാസന മെത്രാപ്പോലീത്ത ആയിരുന്ന തോമ്മാ മാർ ദീവന്നാസിയോസിന്റെയും തുമ്പമൺ ഭദ്രാസനാധിപനായിരുന്ന ദാനിയേൽ മാർ പീലക്സിനോസിന്റെയും വത്സല ശിഷ്യനായിരുന്നു കാരയ്ക്കൽ.

കാതോലിക്കേറ്റിന്റെ പ്ലാറ്റിനം ജൂബിലി ആഘോഷിച്ചപ്പോൾ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ അലക്സാണ്ടർ കാരയ്ക്കലിനെ 'സഭാവത്സലൻ' എന്ന ബഹുമതി നൽകി ആദരിച്ചു. മലങ്കര സഭയുടെ ഒരേയൊരു 'സഭാവത്സലൻ' ആണ് കാരയ്ക്കൽ. സഭ ചാർത്തിക്കൊടുത്ത ആ കീർത്തിമുദ്രയുടെ ബഹിർസ്ഫുരണമായിരുന്നു കാരയ്ക്കലിന്റെ ജീവിതം. എന്നോടുള്ളതുപോലെ പരശ്ശതം ശിഷ്യഗണങ്ങളോടും മിത്രങ്ങളോടും വിശ്വാസികളോടും അദ്ദേഹം വാത്സല്യം ചൊരിഞ്ഞു. 'വത്സേ' എന്നു തന്റെ ജീവിത പങ്കാളിയെ ഒരു ദിവസം ഒരു നൂറുവട്ടം വിളിക്കുന്നതുപോലെ അദ്ദേഹം തനിക്കു ചുറ്റുമുള്ള മനുഷ്യരുടെ ഇടയിൽ വാത്സല്യത്തിന്റെ നീരുറവയായി. മനുഷ്യനന്മ

യിൽ വിശ്വസിക്കുകയും മറ്റുള്ളവരിൽ നന്മ കണ്ടെത്തുകയും ചെയ്തു അദ്ദേഹം. കാരയ്ക്കലിന്റെ ഏറ്റവും വിശിഷ്ടമായ ഗുണങ്ങൾ താഴ്മയും മറ്റുള്ളവരെ സ്നേഹിക്കാനും ബഹുമാനിക്കാനും സഹായിക്കാനും ഉള്ള കഴിവുമായിരുന്നു. ദൈവാശ്രയത്തിൽ ഊന്നി നിന്നാണ് അദ്ദേഹം ജീവിതം കെട്ടിപ്പെടുത്തത്. ജീവിതവിജയം എന്നാൽ ധനസമ്പാദനമോ സ്ഥാനമഹിമയോ അല്ലെന്നും അതു ദൈവാനുഗ്രഹം തന്നെയാണെന്നും കാരയ്ക്കൽ ജീവിതത്തിൽ അനുഭവിച്ചു. ആ അനുഗ്രഹത്തിന്റെ ഈണത്തിലാണ് അദ്ദേഹം കുടുംബജീവിതവും സഭാ ജീവിതവും സാമൂഹ്യജീവിതവും കെട്ടിപ്പെടുത്തത്. ആട്ടിടയനായ ദാവീദിനെ അനുഗ്രഹിച്ചതുപോലെ ദൈവം തന്നെയും അനുഗ്രഹിച്ചെന്നു അദ്ദേഹം ഒരിക്കൽ എന്നോടു പറഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് വിവേകത്തോടെ നടക്കാനും നന്മയിൽ ജീവിക്കാനും ദൈവത്തിൽ വളരാനും വിവിധ രംഗങ്ങളിൽ ധൈര്യപൂർവ്വം പ്രവർത്തിക്കാനും കഴിഞ്ഞിട്ടുള്ളതെന്നായിരുന്നു അദ്ദേഹത്തിന്റെ സാക്ഷ്യം.

അലക്സാണ്ടർ കാരയ്ക്കൽ എന്ന ചെറിയ മനുഷ്യൻ എങ്ങനെയാണ് ഒരു വലിയ മനുഷ്യനായി രൂപാന്തരപ്പെട്ടത്? അദ്ദേഹം എങ്ങനെയാണ് കേരളത്തിലെ പ്രഗത്ഭനായ പ്രഭാഷകരുടെ നിരയിലേക്ക് ഉയർന്നു വന്നത്? ചക്കുമ്മൂട്ടിൽ മാത്തുള്ള കുരുവിളയുടെയും മറിയാമ്മയുടെയും പുത്രൻ തന്റെ ഗ്രാമത്തിന്റെ നാമം സ്വന്തം പേരിനൊപ്പം ചേർത്തു എങ്ങനെയാണ് വളർന്നുവന്നത്? ഒരു ധനവാനായിട്ടല്ല അദ്ദേഹം പൊതുജീവിതത്തിൽ നിറഞ്ഞു നിന്നത്. കൃഷിക്കാരനായ പിതാവിനു സമ്പത്തു അധികമൊന്നും ഇല്ലായിരുന്നെങ്കിലും മക്കൾക്ക് വായിക്കാൻ വീട്ടിൽ മൂന്നു പത്രങ്ങൾ വരുത്തിയിരുന്നു. മക്കളെ അധ്യാപകരാക്കണമെന്നു ആഗ്രഹിച്ചതല്ലാതെ മാത്തുള്ള കുരുവിളക്കു മറ്റു മോഹങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. അലക്സാണ്ടർ ബാല്യം മുതൽ പത്രവായന ശീലമാക്കി. പത്രങ്ങളിൽ നിന്നു കുറിപ്പുകൾ ശേഖരിക്കുന്നതും കട്ടിംഗുകൾ എടുക്കുന്നതും ഒരു ശീലമാക്കി. തനിക്കു ചുറ്റുമുള്ള ലോകങ്ങളിലേക്കൊരു ജാലകമായിരുന്നു അദ്ദേഹത്തിനു പത്രങ്ങൾ. തുടർന്നു തൊട്ടടുത്ത വായനശാലയിലെ പുസ്തകങ്ങളുടെ ലോകത്തേക്കും ആ ബാലൻ ആകൃഷ്ടനായി. പിതാവ് പള്ളി ട്രസ്റ്റിയായതിനാൽ മാതൃദേവാലയത്തിലെ ബാലസമാജത്തിലും സൺഡേസ്കൂളിലും പ്രവർത്തിക്കാനും പഠിക്കാനും അവസരങ്ങൾ തുറന്നു. ബാലസമാജത്തിൽ പതിനാലാം വയസ്സിൽ നടത്തിയ കന്നിപ്രസംഗത്തിലൂടെ കാരയ്ക്കൽ പ്രഭാഷണകലയിലേക്കു ആകൃഷ്ടനായി ആ പ്രസംഗം കേട്ട മോഡിശ്ശേരിൽ അച്ചൻ ഈ ബാലനു രണ്ടു രൂപാ വണ്ടിക്കൂലി നൽകി തന്റെ സൺഡേസ്ക്കൂളിൽ പ്രസംഗിക്കാൻ വിളിച്ചുകൊണ്ടുപോയി. ഇതൊക്കെ ബാല്യകാല കഥ. ഒരു മണിക്കൂർ പ്രസംഗിക്കാൻ എട്ടുമണിക്കൂർ വായിച്ച എഡ്മണ്ട് ബർക്കിനെ പോലെ സ്ക്കൂൾ പഠനം കഴിഞ്ഞു തിരുവല്ല മാർത്തോമ്മ കോളജിൽ ചേർന്നപ്പോൾ 1962-ൽ അവിടെ യൂണിയൻ സ്പീക്കറായി. ഗവർണർ ജനറൽ- ആയിരുന്ന സി. രാജഗോപാലാചാരിയെ കോളജിലേക്കു ക്ഷണിച്ചു. പ്രസംഗിപ്പിക്കാനുള്ള ഭാഗ്യം ലഭിച്ചിട്ടുള്ള കാരയ്ക്കൽ തന്റെ പ്രസംഗപാടവം തെളിയിച്ചതും മാർത്തോമ്മാ കോളജിലായിരുന്നു. ഡിഗ്രിക്കു സാമ്പത്തിക ശാസ്ത്രം പഠിച്ചെങ്കിലും ചരിത്രത്തിൽ ആകൃഷ്ടനായി തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ ബിരുദാനന്തര ബിരുദത്തിനു ചേർന്നതു ആ വിഷയത്തിലാണ്. അവിടെ പഠിക്കുമ്പോൾ കേരളത്തിലെ കോളജ് വിദ്യാർത്ഥികൾക്ക് വേണ്ടി നടത്തി വന്നിരുന്ന ഇന്റർ കോളേജിയേറ്റ് പ്രസംഗ മത്സരത്തിൽ ഒരു പവന്റെ സചിവോത്തമ സ്വർണമെഡലും ഒരു പവന്റെ സി.വി. ചന്ദ്രശേഖർ സ്വർണമെഡലും അലക്സാണ്ടർ കാരയ്ക്കൽ നേടി. ദിവാൻ സി.പി. രാമസ്വാമി അയ്യരുടെ ഷഷ്ടിപൂർത്തി സ്മാരകമായി മലയാളത്തിൽ നടത്തി വന്നിരുന്ന മത്സരമായിരുന്നു 'സചിവോത്തമ മെഡൽ'. ശാസ്ത്രജ്ഞനായിരുന്ന സി.വി. ചന്ദ്രശേഖരന്റെ പേരിൽ ഇംഗ്ലീഷിൽ നടത്തിയിരുന്ന മത്സരമായിരുന്നു 'സി.വി. ചന്ദ്രശേഖരൻ മെഡൽ'. ഇതു രണ്ടും ഒരേ വർഷം കരസ്ഥമാക്കിയതോടെ പ്രഭാഷണകലയിൽ തനിക്കുള്ള സ്ഥാനം കാരയ്ക്കൽ ഉറപ്പിച്ചു. ഇതു കൂടാതെ ആലുവാ യു.സി. കോളജ് പ്രിൻസിപ്പലിന്റെ പേരിൽ നടത്തിയ പ്രസംഗമത്സരത്തിൽ എ.എം. വർക്കി കപ്പ് അദ്ദേഹം നേടി.

തുടർന്നു യുനെസ്കോ നടത്തിയ ദേശീയ പ്രബന്ധമത്സരത്തിൽ ഒന്നാം സമ്മാനം നേടിയതും അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രതിഭയുടെ മാറ്റ് വെളിപ്പെടുത്തിയ ഒന്നായിരുന്നു. പതിനായിരം രൂപയായിരുന്നു ഒന്നാം സമ്മാനമായി ലഭിച്ചത്. വീട്ടിലെ സാമ്പത്തിക സ്ഥിതി മോശമാണെങ്കിലും ക്യാഷ് അവാർഡിനു പകരം ഇന്ത്യ ചുറ്റിക്കറങ്ങി വിവിധ സംസ്ഥാന തലസ്ഥാനങ്ങളിൽ താമസിക്കാനുള്ള 'സമ്മാന സൗകര്യം' സ്വീകരിക്കാനുള്ള പിതാവിന്റെ നിർദ്ദേശം അലക്സാണ്ടർ കാരയ്ക്കൽ സ്വീകരിച്ചു. അങ്ങനെ ഇന്ത്യ മുഴുവൻ കാണാനുള്ള ഭാഗ്യം ലഭിച്ചതു ജീവിതത്തിലെ വലിയ അനുഭവമായിരുന്നെന്ന് അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. ഇതിന്റെ ഭാഗമായി രാഷ്ട്രപതി ഭവനിൽ ഒരു ദിവസം മുഴുവൻ രാഷ്ട്രപതി സക്കീർ ഹുസൈന്റെ കൂടെ ചെലവഴിക്കാനും അവസരം ലഭിച്ചു. അതുപോലെ മറ്റൊരു സൗഭാഗ്യമായിരുന്നു പ്രഭാഷണത്തിനു ടാഗോർ സെന്റിനറി സ്വർണമെഡൽ നേടിയത്. അതു പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയിൽ നിന്നാണ് സ്വീകരിച്ചത്.

യൂണിവേഴ്സിറ്റി കോളജിൽ പഠിക്കുന്ന കാലത്തു വി.ജെ.ടി. ഹാളിൽ നടന്ന ഒരു പ്രഭാഷണം കേൾക്കാൻ പ്രൊഫസർ എൻ.എസ്. വാര്യർ കാരയ്ക്കലിനെ അയച്ചു സ്വാമി ചിന്മയാനന്ദന്റെ പ്രസംഗം അന്ന് ആദ്യമായി കേട്ടു. സിംഹത്തിന്റെ വായിൽ നിന്നു രക്ഷ പെടാൻ ഓടിയ ഒരു മനുഷ്യൻ മൂർഖൻ പാമ്പുള്ള ഒരു പൊട്ടക്കിണറ്റിൽ വീണ ഒരു കഥ അന്ന് ചിന്മയാനന്ദൻ പറഞ്ഞു. കിണറ്റിൽ വീഴുന്നതിനിടയിൽ കാട്ടുചെടിയിൽ പിടികിട്ടി. അങ്ങനെ ജീവനും മരണത്തിനും ഇടയിലാണ് മനുഷ്യന്റെ അവസ്ഥ എന്നായിരുന്നു ചിന്മയാനന്ദന്റെ പ്രസംഗം. കാരയ്ക്കൽ ഈ പ്രസംഗത്തിൽ നിന്നു ഒരു വേദശാസ്ത്രം രൂപപ്പെടുത്തി. അതാണ് ദൈവകൃപയുടെ വേദശാസ്ത്രം. തന്റെ ജിവിതവും നേട്ടങ്ങളും ദൈവകൃപയിലാണെന്നു കാരയ്ക്കൽ വിശ്വസിച്ചു. യൂണിവേഴ്സിറ്റി കോളജ് പഠനം കഴിഞ്ഞയുടൻ കാതോലിക്കേറ്റിൽ കൂടാതെ ആലുവ യു.സി. കോളജ്, പാലക്കാട് ഗവ. വിക്ടോറിയ കോളജ് എന്നിവിടങ്ങളിലും കാരയ്ക്കലിന് ജോലി കിട്ടി. എന്നാൽ പത്തനംതിട്ട കാതോലിക്കേറ്റിൽ ജോലി സ്വീകരിച്ചതു അദ്ദേഹത്തിന്റെ ജീവിതത്തിൽ വഴിത്തിരിവുണ്ടായി. കാതോലിക്കേറ്റിൽ അമേരിക്കൻ ഹിസ്റ്ററിയാണ് പഠിപ്പിക്കാൻ കിട്ടിയത്. പിൽക്കാലത്ത്ചരിത്രകാരൻ എന്ന നി ലയിൽ രാജ്യാന്തര തലത്തിൽ അദ്ദേഹം ഖ്യാതി നേടിയതു അമേരിക്കൻ ചരിത്രത്തിലാണ്.

ഫുൾബ്രൈറ്റ് സ്കോളർഷിപ്പോടെ അമേരിക്കൻ പ്രസിഡൻഷ്യൽ ഇലക്ഷനിൽ ഗവേഷണം നടത്താൻ അലക്സാണ്ടർ കാരയ്ക്കലിനു 1982-ൽ നറുക്കുവീണു. തുടർന്നു പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ നടത്തിയ ഗവേഷണം 'സ്റ്റിവെൻസൺ പേപ്പേഴ്സ്' മുൻനിർത്തിയായിരുന്നു. അമേരിക്കയുടെ ഇരുപത്തിമൂന്നാം വൈസ്പ്രസിഡന്റ് ആയിരുന്ന അഡ്ലായി ഈവിംഗ് സ്റ്റീവൻസൺ (1900-1965) രണ്ടു തവണ ഡമോക്രാറ്റിക് സ്ഥാനാർത്ഥിയായി പ്രസിഡന്റ് ഇലക്ഷനി ൽ മത്സരിച്ചിട്ടുണ്ട്. 1952-ലും 1956 ലും അദ്ദേഹം മത്സരിച്ചു തോറ്റതു റിപ്പബ്ലിക്കൻ സ്ഥാനാർത്ഥി ഐസനോവറിനോ ടായിരുന്നു. തോറ്റ സ്ഥാനാർത്ഥിയാണെങ്കിലും അഡ്ലായി സ്റ്റീവൻസൺ അമേരിക്കയിൽ മാത്രമല്ല ലോകരാജ്യങ്ങളിലും വളരെ പ്രസിദ്ധനായിരുന്നു. അമേരിക്കയിലെ വിവിധ പത്രങ്ങളുടെ പൊളിറ്റിക്കൽ എഡിറ്റർമാരുടെ കൂടെ അദ്ദേഹം ലോകസഞ്ചാരത്തിനിടയിൽ തിരുവനന്തപുരത്തും വന്നിട്ടുണ്ട്. അവിടെ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ പോയി പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ

കാതോലിക്കാ ബാവായെയും, മാത്യൂസ് മാർ കൂറിലോസിനെയും അദ്ദേഹം സന്ദർശിച്ചിട്ടുണ്ട്. ഈ കാര്യങ്ങൾ അഡ്ലായി സ്റ്റീവൻസൺ എഴുതിയ രചനകളിൽ ഉൾപ്പെടുത്തിയിരുന്നു. കാതോലിക്കാ ബാവായെ കണ്ടിട്ട് "ഉദിച്ചുയരുന്ന സൂര്യൻ" എന്നാണ് സ്റ്റീവൻസൺ രേഖപ്പെടുത്തിയത്. ഇക്കാര്യം ചരിത്രകാരൻ വാൾട്ടർ ജോൺസനെ ഉദ്ധരിച്ചുകൊണ്ട് കേരളത്തിൽ ആദ്യം പ്രഭാഷണത്തിലൂടെ വെളിപ്പെടുത്തിയതു അലക്സാണ്ടർ കാരയ്ക്കലാണ്.

അലക്സാണ്ടർ കാരയ്ക്കലിന്റെ പ്രസംഗങ്ങളിലും വർത്തമാനങ്ങളിലും അഡ്ലായി സ്റ്റീവൻസൺ എപ്പോഴും കടന്നുവരുമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭ മാർത്തോമ്മാ പാരമ്പര്യത്തിൽ വളരുന്ന സഭയാണെന്നു സ്റ്റീവൻസൺ രേഖപ്പെടുത്തിയതു പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ സൂക്ഷിച്ചിരിക്കുന്ന സ്റ്റീവെൻസൺ പേപ്പേഴ്സിന്റെ 1200 ഫയലുകൾ പരിശോധിച്ചപ്പോൾ കാരയ്ക്കൽ കണ്ടെത്തി. ഇപ്രകാരം മലങ്കരസഭയുടെ യശസ്സ് ഉയർത്തിപ്പിടിക്കാനാണ് അല്കാണ്ടർ കാരയ്ക്കൽ തന്റെ അക്കാദമിക് മേഖലയിലെ പ്രവർത്തനങ്ങളിലൂടെയും ഉദ്യമിച്ചിട്ടുള്ളത്.

പരിശുദ്ധ ഔഗേൻ ബാവാ മുതൽ പരിശുദ്ധ മാത്യൂസ് തൃതീയൻ വരെയുള്ള ആറു കാതോലിക്കാമാരുടെ കൂടെ നിന്നു സഭാസപര്യ നടത്താനുള്ള ഭാഗ്യം കാരയ്ക്കലിനു ലഭിച്ചു. മാർത്തോമ്മാ ശ്ലീഹായുടെ ചരമ ശതാബ്ദി സമാപനത്തിനു മന്ത്രി ടി.വി. തോമസിനെ നേരിൽ കണ്ട് സർക്കാർ കുതിരാലയത്തിൽ നിന്നു 19 കുതിരകളെ അണിനിരത്തിയ കാരയ്ക്കൽ  അന്ന് എം.ഡി. സെമിനാരിയിൽ പന്തൊമ്പതിന്മേൽ കുർബ്ബാന എന്ന നൂതന ആശയവും നടപ്പാക്കി. ഒപ്പം പോലീസ് ബാൻഡും അണിനിരത്തി. ഇപ്രകാരം സഭയെ ഘോഷിക്കാൻ അദ്ദേഹം പരിശ്രമിച്ചു

അലക്സാണ്ടർ കാരയ്ക്കൽ സഭാ സെക്രട്ടറി ആയിരുന്ന കാലം (2002-2007) മലങ്കരസഭയിൽ യോജിപ്പിനു കളമൊരുങ്ങിയ കാലമാണ്. ഇക്കാലത്താണ് വട്ടശ്ശേരിൽ തിരുമേനിയെ സഭ പരിശുദ്ധനായി പ്രഖ്യാപിച്ചത് പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവായുടെ ഒപ്പം വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങൾ കെട്ടിപ്പെടുക്കുന്നതിനു ഇക്കാലത്തു കാരയ്ക്കൽ നേതൃത്വം നൽകി. ദേവലോകത്തു നിന്നു 'മലങ്കരസഭാ പത്രിക' എന്ന പേരിൽ ഒരു പത്രവും അദ്ദേഹം തുടങ്ങി.

കോട്ടയം ബസേലിയോസ് കോളജിൽ പ്രിൻസിപ്പലായിരിക്കുമ്പോഴാണ് കാരയ്ക്കലിനെ മലബാർ യൂണിവേഴ്സിറ്റിയുടെ പ്രഥമ പ്രോ-വൈസ്ചാൻസലറായി സർക്കാർ നിയമിച്ചത് മലബാർ യൂണിവേഴ്സിറ്റി പിന്നീട് കണ്ണൂർ യൂണിവേഴ്സിറ്റിയായപ്പോൾ ഒരു വർഷം അതിന്റെ ആക്ടിംഗ് വൈസ് ചാൻസലറായും പ്രവർത്തിച്ചു. രാഷ്ട്രീയത്തിൽ എതിരാളികളായ കൊടിയേരി ബാലകൃഷ്ണനും കെ. സുധാകരനും ഒരേ വേദിയിൽ വന്നതു കാരയ്ക്കൽ വിരമിച്ചപ്പോൾ യാത്രയയപ്പാനായിരുന്നു. അലക്സാണ്ടർ കാരയ്ക്കൽ ഇപ്രകാരമാണ് മനുഷ്യരുമായി ഇടപെട്ടിരുന്നത്.

അലക്സാണ്ടർ കാരയ്ക്കലിന്റെയും വത്സമ്മയുടെയും വിവാഹ ശുശ്രൂഷ നടത്തിയ പ്രിയപ്പെട്ട ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസ് പറഞ്ഞൊരു ഉപദേശം മുപ്പത്തിയൊന്നാം സങ്കീർത്തനം എന്നും വായിക്കണമെന്നുള്ളതായിരുന്നു. കാരയ്ക്കൽ പിന്നീട് അറുപത്തിയൊന്നാം സങ്കീർത്തനവും വായിച്ചു. നോമ്പു നോക്കുന്നതുപോലെ പഥ്യമായിരുന്നു സങ്കീർത്തന വായന കാരയ്ക്കലിന്. തന്റെ പ്രിയതമയാകട്ടെ, കാരയ്ക്കലിനു ഇഷ്ടമുള്ള ഒരു ഗാനം എന്നും പാടിക്കൊടുത്തു:

"ഞാൻ വിളിക്കുമ്പോൾ എനിക്കുത്തരം അരുളും
ഞാൻ കരയുമ്പോൾ എന്റെ വേദന അറിയും
ഞാൻ തളരുമ്പോൾ എന്റെ കൂട്ടിനു ഓടിവരും
എന്റെ  രക്ഷകൻ നീ മാത്രം..."

ഈ ഗാനം ശ്രവിച്ചുകൊണ്ടാണ് അലക്സാണ്ടർ കാരയ്ക്കൽ ചരിത്രത്തിൽ നിന്നും യാത്രയായത് തന്റെ ജീവിതയാത്രയിൽ മാതാപിതാക്കളെ അനുസ്മരിച്ചുകൊണ്ട് അവരുടെ കല്ലറിയിൽ പോയി പ്രാർത്ഥിച്ചു ഓരോ ദിവസവും സഞ്ചാരം തുടങ്ങിയിരുന്ന അലക്സാണ്ടർ കാരയ്ക്കൽ നിത്യവാസത്തിനായി ആ കല്ലറയിലേക്കു മടങ്ങിയിരിക്കുകയാണ്. ○

**418-ാം ചരമ വാർഷികം**
**04-11-2022**



**പടിപ്പുരവീട്ടിൽ യാക്കോബ് കത്തനാർ**
**(മുനിയച്ചൻ)**
**കടമ്പനാട്**

'ഈ ആചാര്യന്നാശ്വാസം നൽകേണം നാഥാ
സിദ്ധന്മാരോടൊപ്പം നിത്യവാസം തന്നിൽ'

Inserted by
**Dr. Thomas P.M. Panachavilayil and family**

**23rd Death Anniversary**
**27-10-2022**

17.8.1912



27.10.1999

**ALEYAMMA MATHEW**
VADAKKE VEEDU
ERUVA, KAYAMKULAM

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമിവൾ വലഭാഗത്തിൽ"



**2022 ഒക്ടോബർ 16**
**സ്ലീബായ്ക്കു ശേഷം അഞ്ചാം ഞായർ**
മത്താ 23: 1–12

സന്ദർഭം: മത്തായി 23 -ൽ ശാസ്ത്രിമാർക്കും പരീശന്മാർക്കും എതിരെയുള്ള കുറ്റാരോപണങ്ങൾ ഉൾപ്പെടുന്നു. ഇത് യേശുവിന്റെ ക്രൂശീകരണത്തിന് തൊട്ടുമുമ്പാണ്. യേശുവിന്റെ ആദ്യകാല യഹൂദ അനുയായികളും മറ്റ് യഹൂദന്മാരും തമ്മിലുള്ള ഒന്നാം നൂറ്റാണ്ടിലെ സംവാദങ്ങളുടെ ആന്തരിക തർക്കത്തിന്റെ ഭാഗമാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്ന ശക്തമായ ഭാഷ. ഈ ഭാഗം ശിഷ്യന്മാരെ അഭിസംബോധന ചെയ്യുന്നതിനാൽ (23:1), അതേ കപട സ്വഭാവം ഒഴിവാക്കാൻ ക്രിസ്ത്യാനികൾക്ക് മുന്നറിയിപ്പ് നൽകുക എന്നതാണ് ഉദ്ദേശ്യം. ശാസ്ത്രിമാരെയും പരീശന്മാരെയും കുറിച്ച് യേശു നാല് പരാതികൾ ഉന്നയിക്കുന്നു: (1) ശാസ്ത്രിമാരും പരീശന്മാരും അവരുടെ പെരുമാറ്റത്താൽ തങ്ങളെത്തന്നെ അപകീർത്തിപ്പെടുത്തുന്നു (23:3 b). (2) അവർ മതാനുഷ്ഠാനങ്ങൾ മറ്റുള്ളവർക്ക് ഭാരമാക്കുന്നു (23:4). ദൈവഹിതം വ്യാഖ്യാനിക്കുമ്പോൾ അവർക്ക് സ്നേഹവും കരുണയും ഇല്ല (cf. 9:9; 12:7). (3) മറ്റുള്ളവർ കാണുന്നതിന് അവർ ഭക്തി അനുഷ്ഠിക്കുന്നു (23:5). (4) സാമൂഹിക പദവികൾക്കുവേണ്ടിയുള്ള പോരാട്ടത്തിൽ അവർ പ്രശംസയും ബഹുമതിയും തേടുന്നു (23:67)

**1. ക്രിസ്തീയ സമൂഹത്തെപ്പറ്റിയുള്ള തന്റെ കാഴ്ചപ്പാട് ക്രിസ്തു വെളിപ്പെടുത്തുന്നു.**

ക്രിസ്തു ഇവിടെ നൽകുന്ന ദർശനം നമ്മുടെ ഇടവകകൾ മാതൃകയാക്കണം. നാം കാപട്യങ്ങൾ ഒഴിവാക്കുകയും നാം പ്രസംഗിക്കുന്ന കാര്യങ്ങൾ പ്രാവർത്തികമാക്കുകയും വേണം. ദൈവവചനവും, സഭയുടെ നിഷ്ഠകൾ വ്യാഖ്യാനിക്കുമ്പോൾ നാം സ്നേഹത്തിനും കരുണയ്ക്കും മുൻഗണന നൽകണം. സാമുദായിക ജീവിതത്തിൽ നമ്മുടെ ആചാരങ്ങൾ മറ്റുള്ളവർ കാണുമെങ്കിലും, പ്രകടനഭക്തിയെ ഒഴിവാക്കണം. അതുപോലെ, വിശ്വാസ സമൂഹങ്ങൾക്കു നേതാക്കൾ ആവശ്യമാണെങ്കിലും, ആ ഉത്തരവാദിത്തം ഏറ്റെടുക്കുന്നവർ സാധാരണ സാമൂഹിക വിഭജനങ്ങൾ മറികടക്കുന്ന ക്രിസ്തീയ സമൂഹത്തിന്റെ സമത്വ കാഴ്ചപ്പാട് മറക്കരുത് (ഗലാ. 3:28; 1 കോരി. 12:13).

**2. നാം വിനയം പരിശീലിക്കണം**

'തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും' എന്ന് യേശു പറയുന്നു (23:12). സഭാപിതാക്കന്മാരിൽ പലരും എളിമയെ ആത്മീക ജീവിതത്തിന്റെ അടിത്തറയായി കണ്ടു. വിശുദ്ധ ജോൺ കാസിയൻ പ്രസ്താവിച്ചു: 'ആദ്യമായും പ്രധാനമായും, സ്വർഗ്ഗത്തിലേക്ക് ഉയരുന്ന സദ്ഗുണങ്ങളുടെ ഗോപുരത്തിന്റെ അടിത്തറയായി പ്രവർത്തിക്കാൻ നാം അഗാധമായ വിനയത്തിന്റെ ഉറച്ച അടിത്തറ ഇടണം. "കർത്താവിന്റെ സന്നിധിയിൽ താഴുവിൻ; എന്നാൽ അവൻ നിങ്ങളെ ഉയർത്തും.' (യാക്കോബ് 4:10). സ്വയം താഴ്ത്തുക എന്ന എളിയ പ്രവൃത്തിയിലൂടെ ഉയർത്തപ്പെടുക. വിനയത്തിലൂടെ നമുക്ക് സ്വർഗത്തിലേക്ക് ഉയരാം. (cf. കൊലൊസ്സ്യർ 3:12; എഫെസ്യർ 4:2; യാക്കോബ് 4:6; 1 പത്രോസ് 5:5; മീഖാ 6:8).

**3. 'ഭൂമിയിലുള്ള ആരെയും നിങ്ങളുടെ പിതാവ് എന്ന് വിളിക്കരുത്' എന്ന് മനസ്സിലാക്കുക.**

മൂന്ന് തലക്കെട്ടുകൾ പരാമർശിച്ചിരിക്കുന്ന ഒരു വിഭാഗത്തിന്റെ ഭാഗമാണ് ഇത് എന്നത് ശ്രദ്ധിക്കുക: റബ്ബി, പിതാവ്, നേതാവ്. ഈ വിലക്കുകൾ അതിശയോക്തിയുടെ (hyperbole) ഉപയോഗത്തിന്റെ ഒരു ഉദാഹരണമാണ്, അതിനാൽ അക്ഷരാർത്ഥത്തിൽ എടുക്കാൻ ഉദ്ദേശിച്ചുള്ളതല്ല. അതിഭാവുകത്വത്തിന്റെ മറ്റൊരു ഉദാ ഹരണം, നിങ്ങളെ പാപം ചെയ്യാൻ ഇടയാക്കിയാൽ കണ്ണുകളോ കൈകളോ വെട്ടിമാറ്റാൻ യേശു പഠിപ്പിക്കുന്നു (മത്തായി 5:29). ലൂക്കോസ് 14:26 കാണുക: 'എന്റെ അടുക്കൽ വരികയും അപ്പനെയും അമ്മയെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരികളെയും സ്വന്തജീവനെയും കൂടെ പകെക്കാതിരിക്കയും ചെയ്യുന്നവന് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല. 'പുതിയ നിയമത്തിൽ പലരും പിതാവ്, അധ്യാപകൻ എന്നീ സ്ഥാനപ്പേരുകൾ ഉപയോഗിച്ചു: ലാസറിന്റെയും ധനികന്റെയും കഥയിൽ യേശു തന്നെ അബ്രഹാമിനെ പിതാവെന്ന് വിളിക്കുന്നു (ലൂക്കോസ് 16:24), സ്റ്റീഫൻ അബ്രഹാമിനെ പിതാവ് എന്ന് വിളിച്ചു (അപ്പോ. 7:2), പോൾ ഐസക്കിനെ പിതാവ് (റോമ. 9:10), പൗലോസ് കൊരിന്ത്യരുടെ പിതാവായി സ്വയം കരുതി (1 കോരി 4:15), പൗലോസ് ആവർത്തിച്ച് പിതാവിന്റെ ഉത്തരവാദിത്തത്തെ കുറിച്ച് സംസാരിച്ചു (1 തെസ്സ 2:11). കൂടാതെ, മത്തായി 23: 8–10 അക്ഷരാർത്ഥത്തിൽ എടുത്താൽ, ക്രിസ്ത്യൻ ശുശ്രൂഷകർക്ക് ഒരു തലക്കെട്ടും ഉപയോഗിക്കാനാവില്ല. എന്നിരുന്നാലും, പുതിയനിയമത്തിൽ തന്നെ വിവിധ തലക്കെട്ടുകളിലൂടെ തിരിച്ചറിയപ്പെട്ട നിരവധി ഓഫീസുകളുടെ വികസനം നാം കാണുന്നു (1 തിമൊ. 2:7; 2 തിമൊ. 1:11; 1 കൊരി. 12:28; എഫെ. 4:11)

**2022 ഒക്ടോബർ 23**
**സ്ലീബാപെരുന്നാളിനു ശേഷം ആറാം ഞായർ**
ലൂക്കൊ 18 18–27

സന്ദർഭം: ഈ വ്യക്തി സാധാരണയായി 'സമ്പന്നനായ യുവ ഭരണാധികാരി' എന്നാണ് അറിയപ്പെടുന്നത്. മൂന്ന് സിനോപ്റ്റിക്സുകളിലെയും 'സമ്പന്നൻ', മത്തായി 19:20 ലെ 'യുവ', ലൂക്കോസ് 18:18 ലെ 'ഭരണാധികാരി' എന്നിവയിൽ നിന്ന് ഉരുത്തിരിഞ്ഞതാണ്. കഥയ്ക്ക് രണ്ട് ഭാഗങ്ങളുണ്ട്: ധനികനായ ഭരണാധികാരിയുമായുള്ള ഏറ്റുമുട്ടൽ (18:23), ഭൗതികതയെയും രക്ഷയെയും കുറിച്ചുള്ള ഒരു പഠിപ്പിക്കൽ (24:30).

**1. ദരിദ്രരെ സഹായിക്കുമ്പോൾ സ്വർഗത്തിൽ നമ്മുടെ നിധി വർദ്ധിപ്പിക്കുന്നു.**

വിശുദ്ധ ലോറൻസിനോട് പള്ളിയിലെ നിധികൾ കൊണ്ടുവന്ന് പ്രദർശിപ്പിക്കാൻ ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം കുറച്ച് പാവങ്ങളെ കൊണ്ടുവന്നു. വിശുദ്ധ ജോൺ ക്രിസോസ്റ്റം ദരിദ്രരെ ക്രിസ്തുവിന്റെ ബലിപീഠം എന്നും നമ്മുടെ ദാനധർമ്മങ്ങളെ ത്യാഗമെന്നും വിളിച്ചു. യഥാർത്ഥ സമ്പത്താണ് സ്വർഗ്ഗീയ നിധി (ലൂക്കാ 16:11) നാം ദരിദ്രരെ പിന്തുണയ്ക്കുമ്പോൾ, നാം പഴകിപ്പോകാത്ത മടിശീലകൾ നേടുന്നു. അത് ജീർണ്ണമാകാത്തതും സ്വർഗ്ഗത്തിൽ നഷ്ടപ്പെടാത്തതുമായ നിധിയാണ് (ലൂക്കാ 12:33).

**2. ദൈവത്തിൽ നിന്ന് നമ്മെ അകറ്റുവാനുള്ള സമ്പത്തിന്റെ ശക്തിയെ സൂക്ഷിക്കുക**

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷം സമ്പത്തിനെ വിശ്വാസത്തിനും ശിഷ്യത്വത്തിനും അപകടമായി ചിത്രീകരിക്കുന്നു വിശുദ്ധ മത്തായിയും മർക്കോസും ചെയ്യുന്നതിനേക്കാൾ നാലിരട്ടി തവണ ലൂക്കോസ് സമ്പത്തിനെയും ധനികരെയും പരാമർശിക്കുന്നു. വിശുദ്ധ ലൂക്കോസിന്റെ സുവിശേഷത്തിൽ ആളുകളെ പതിമൂന്ന് സന്ദർഭങ്ങളിൽ ധനികർ (പ്ലൂസിയോസ്) എന്ന് വിളിക്കുന്നു, പക്ഷേ ഒരിക്കൽ മാത്രം പോസിറ്റീവായി (സക്കായി, 19:1–10). സമ്പന്നനായ യുവ ഭരണാധികാരിയുടെ 'അധികമായ സമ്പത്ത്' (വാക്യം 23; Gk. പ്ലൂസിയോസ് സ്ഫോദ്ര) യഥാർത്ഥ ശിഷ്യത്വത്തെ തടയുന്ന ഒരു ശക്തി അവന്റെ മേൽ പ്രയോഗിക്കുന്നു. എന്നിരുന്നാലും, ഭരണാധികാരിയുടെ ഭൗതിക സമ്പത്ത്, നിയമ

നീതി ഉണ്ടായിരുന്നിട്ടും, ആത്യന്തികമായി അവന്റെ ദൈവമായിരുന്നു. ശിശുക്കൾക്ക് ഒന്നും ഇല്ല, എങ്കിലും ദൈവരാജ്യം അവരുടേതാണ് (18:16); ഭരണാധികാരിക്ക് എല്ലാം ഉണ്ട്, എന്നിട്ടും അവന് ദൈവരാജ്യം ഇല്ല (18:2425). അവൻ ഒരു ശിശുവിനെപോലെയാകുമ്പോൾ, അതായത്, ഉള്ളതെല്ലാം വിൽക്കുമ്പോൾ മാത്രമേ അവൻ ദൈവരാജ്യം സ്വന്തമാക്കു.

**3. രക്ഷ ദൈവത്തിന്റെ ദാനമാണ്.**

ഈ ഭാഗം മുഴുവനും ആരംഭിക്കുന്നതും അവസാനിക്കുന്നതും നിത്യജീവനെയും (18:18) രക്ഷയെയും (18 26) സമ്പത്തിച്ചു ചോദ്യങ്ങളോടെയുമാണ്. നിത്യജീവൻ അവകാശമാക്കാൻ തനിക്ക് എന്തുചെയ്യാനാകുമെന്ന് ധനികനായ യുവ ഭരണാധികാരി ആശ്ചര്യപ്പെടുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, തന്റെ ധാർമ്മിക പ്രവർത്തനങ്ങളുടെ അടിസ്ഥാനത്തിലാണ് രക്ഷ ലഭിക്കുന്നതെന്ന് അവൻ കരുതുന്നു ചെറുപ്പം മുതലേ പത്തു കൽപ്പനകളുടെ കടമകൾ പാലിച്ചതിന് യേശുവിൽ നിന്ന് അഭിനന്ദനം ലഭിക്കുമെന്ന് അവൻ പ്രതീക്ഷിച്ചു. എന്നിരുന്നാലും, യേശു കൂടുതൽ ആവശ്യപ്പെട്ടു. എല്ലാ സ്വത്തുക്കളും വിൽക്കുന്നത് രക്ഷയെ അവകാശമാക്കാനുള്ള ഒരു ആവശ്യകതയായതുകൊണ്ടല്ല, മറിച്ച് നിയമത്തിന്റെ നീതി മാത്രമല്ല യേശു പ്രതീക്ഷിക്കുന്നത്. എന്നിരുന്നാലും, രക്ഷ ആളുകൾക്ക് അസാധ്യമാണെന്നും എന്നാൽ ദൈവത്തിന് സാധ്യമാണെന്നും യേശു കാഴ്ചക്കാർക്ക് ഉറപ്പുനൽകുന്നു. രക്ഷ ദൈവത്തിന്റെ സൗജന്യ ദാനമാണ്.

**2022 ഒക്ടോബർ 30**
**കൂദോശ് ഈത്തോ ഞായർ**
വി. മത്തായി 16:23-20

മിശിഹായുടെ മണവാട്ടിയെന്ന സഭയുടെ വിശേഷണം ഏതു കാലത്തും പുതുമ മാഞ്ഞുപോകാത്ത വിശേഷണം തന്നെയാണ്. ലാവണ്യത്തിന്റെ തേൻതുള്ളികൾ അതിൽ നിന്ന് അടർന്നുവീണുകൊണ്ടേയിരിക്കുന്നു. മണവാട്ടിയുടെ ഗുണങ്ങളിൽ പ്രഥമം ശുദ്ധി തന്നെയാണ്. ശേഷമുള്ളതൊക്കെ വിദ്യാഭ്യാസമോ, സമ്പത്തോ, എല്ലാം തന്നെ ദ്വിതീയമോ, ത്രിതീയമോ ആണ്. മലിനപ്പെടാത്തവളായിരിക്കുക എന്നുതന്നെ പ്രഥമം. പുതിയ കാല യുവത്വം അത്ര കണ്ട് ഈ ചിന്തയെ കുറച്ചെങ്കിലും ഗൗരവമായി കാണുന്നുവോ എന്നതും ചോദ്യം. കൂദോശ് ഈത്തോ എന്ന ശുദ്ധീകരണ ചിന്ത സഭയെന്ന മണവാട്ടിയ്ക്ക് എന്നും പ്രസക്തം തന്നെ.

**എന്നെക്കുറിച്ച് നിങ്ങളുടെ അഭിപ്രായം എന്താണ്?**

ഫിലിപ്പിന്റെ കൈസറിയായിൽ വച്ചാണ് ഈ ചോദ്യം. നഷ്ടപ്രതാപങ്ങളുടെ ബാക്കിപത്രം പേറുന്ന ഇടമാണിവിടം. അനേകം ദേവീദേവന്മാരുടെ ആരാധന മണ്ഡപങ്ങളുണ്ടായിരുന്ന സ്ഥലം. അതിനിടയിൽ നാട്യങ്ങളില്ലാത്ത നസ്രേത്തുകാരന്റെ ചോദ്യം. വേദത്തിൽ നിന്നടർത്തിമാറ്റി ഓരോരുത്തരും ചോദിക്കേണ്ട ചോദ്യം. ലോകത്തിലെ സകല കാര്യങ്ങളെക്കുറിച്ചും അഭിപ്രായം പറയുന്ന നമ്മൾ, എല്ലാത്തിനും വിധി പറയുന്ന നമ്മൾ. നേരിട്ടറിയാത്ത കാര്യങ്ങൾക്കുപോലും കമന്റും ലൈക്കുകളും കൊണ്ട് ഹിംസയുടെ ചരടുമുറുക്കുന്ന നമ്മൾ, സ്വന്തം ജീവിതത്തിന്റെ അകയാത്ര നടത്താറില്ല. ജയിച്ചവന്റെ ശരീരഭാഷ മാത്രം ശീലമായ നമുക്ക് പരിസരങ്ങൾ തരുന്ന മൂല്യവും വിലയും അന്വേഷണ വിഷയമല്ല. യേശുവിന്റെ ചോദ്യത്തിന് രണ്ടു മാനങ്ങളുണ്ട്

**1. മറ്റുള്ളവർ എന്നെക്കുറിച്ച് എന്ത് പറുയന്നു?**

എന്നെ നേരിട്ടടുത്ത് പരിചയമില്ലാത്തവരാണ്, അകലങ്ങളിൽ അവർ എന്നെ ഇങ്ങനെയാണ് നോക്കികാണുന്നത്. വീടിനു പുറത്ത് നാട്ടുവഴികളിൽ ഞാൻ ഒരു പോസിറ്റീവ് വ്യക്തിത്വമാണോ. സമൂഹത്തിന് ഒരു ക്രിയാത്മക ഊർജം എന്നിൽ നിന്നുണ്ടായിട്ടുണ്ടോ? നാടിന് ഞാൻ എങ്ങിനെയാണ്? സ്നേഹിതാ ഇത്. നാം ചോദിക്കേണ്ട ചോദ്യമാണ്. ഉത്തരം കിട്ടുമ്പോൾ ഏകാഭിപ്രായത്തിന്റെ ലയമധുരിമയൊന്നുമില്ല. ചിലർ യോഹന്നാൻ സ്നാപകനെന്നും ചിലർ ഏലിയാവെന്നും ചിലർ...' നമ്മെക്കുറിച്ചും എത്ര നന്നായി ജീവിച്ചാലും നാട്ടുകാർക്ക് പല അഭിപ്രായങ്ങളുണ്ടാകും. സാരമില്ലന്നേ അതിനേയോർത്ത് വിഷമിച്ചാൽ അതിനേ നേരമുണ്ടാകൂ കേട്ടോ.

**2. നിങ്ങൾ എന്നെക്കുറിച്ച് എന്നു പറയുന്നു?**

ഈ ചോദ്യം കൂട്ടത്തിനകത്താണ് സമൂഹത്തോടല്ല. പത്രോസ് ഉജ്ജ്വലമായ ഉത്തരമാണ് നൽകുന്നത്. ആ ഉത്തരത്തിലാണ് പിന്നീടുണ്ടായ എല്ലാ ജീവിത സങ്കീർണ്ണതകളുടേയും ഉത്തരം ക്രിസ്ത്യാനി കണ്ടെത്തിയത്. ഈ ചോദ്യം നമ്മുടെ കുടുംബത്തിനകത്ത് ഞാനും താങ്കളും ഉയർത്തേണ്ട ചോദ്യമാണ് വീട് ഔപചാരികതകളുടെ ഇടമല്ല എന്നറിയാം. എങ്കിലും ഇത്തരമൊരു ചോദ്യം ഭാര്യ ഭർത്താവിനോട്, ഭർത്താവ് ഭാര്യയോട് മാതാപിതാക്കൾ മക്കളോട്, തിരിച്ച് അതേ ഉദാത്തമായ ഉത്തരം കിട്ടുമോ. ചിരപരിചയം കൊണ്ട് ഭംഗി നഷ്ടപ്പെട്ടുപോയ ബന്ധങ്ങളുടെ ഇടയിലാണ് നാം ജീവിക്കുന്നത്. ഒന്നോർത്താൽ നാടിന് കൊള്ളാവുന്നവർ പലരും വീടിന് കൊള്ളാവുന്നവരുമല്ല. പരുക്കൻ ഭാവങ്ങളും മൃതമായ ഇടപെടലുകളുമായാണ് പലയിടങ്ങളും മുന്നോട്ടു പോകുന്നത്. അവരാകട്ടെ നാട്ടിൽ സുൽത്താൻമാരെ പോലെ ഈ ചോദ്യം നമ്മളുയർത്തുമ്പോൾ വെളിപാട് 2:4, 2:18 എന്നിവ ഉത്തരമായി വരാനാണ് സാധ്യത കൂടുതൽ. 'ഒരു കുറ്റം നിന്നെക്കുറിച്ച് പറയാനുണ്ട്' സ്നേഹഭാവത്തോടെ ആ കുറ്റം തിരിച്ചറിഞ്ഞ് ഒന്നു തിരുത്തേണ്ടേ?.

**യേശുക്രിസ്തു എനിക്കാര്?**

12 മുഖങ്ങളിലേക്കും മാറി മാറി നോക്കിയിട്ടാവണം ഞാൻ നിനക്കാര്? എന്ന ചോദ്യം വ്യക്തിപരമായി ഈ ചോദ്യം അവർ പ്രതീക്ഷിച്ചതല്ല. പലർക്കും പെട്ടെന്ന് ഉത്തരം പറയാനാകതെ പോയതും അതുകൊണ്ട് തന്നെ. നമുക്കു നേരെയും വ്യക്തിപരമായി മിശിഹാതമ്പുരാന്റെ ചോദ്യമുണ്ട്. നീ എന്നെ ആരെന്നു പറയുന്നു ശരിക്കും നിനക്ക് ഞാൻ ആരാണ്. ഉള്ളു തുറന്ന് പറഞ്ഞാൽ ദൈവമേ എന്റെ ശിരസ് കുനിയുന്നു. കാരണം ഞാൻ കർത്താവിനെ പലതിലും പകരം വച്ചു. (we substitute Christ) വിവേകാനന്ദ സ്വാമികൾ പറഞ്ഞത് ഓർമ്മയിലേക്ക് വരുന്നു. 'യേശുക്രിസ്തു ഇന്ന് ജീവിച്ചിരുന്നെങ്കിൽ ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളെ അഭിഷേകം ചെയ്യുമായിരുന്നു. കണ്ണീരുകൊണ്ടല്ല എന്റെ ഹൃദയരക്തം കൊണ്ട്. If Christ were to live today I would have washed his feet not with my tears, but with my heart's blood. ഇപ്പോഴും ഞാൻ സ്വയം ചോദിക്കുന്നു. യേശുക്രിസ്തു എനിക്കാര്?

**2022 നവംബർ 6**
**ഹൂദോസ് ഈത്തോ**
വി. യോഹന്നാൻ 10:22:38

ഇത് പ്രതിഷ്ഠയുടെ പെരുന്നാൾ ദിനം... മക്കാബിയർ യെരുശലേം ദൈവാലയം ശുദ്ധീകരിച്ച് പ്രതിഷ്ഠിച്ചതിന്റെ ഓർമ്മയിൽ യഹൂദർക്ക് ഇത് ഹനൂക്കാ പെരുന്നാൾ (2 മക്കാബി 10) സംഖ്യാപുസ്തകം 7 ലും മറ്റും മോശ സമാഗമന കൂടാരം സ്ഥാപിച്ചതിനു ശേഷം ഓരോ ഗോത്രങ്ങളും സ്വയശുദ്ധീകരണം നടത്തി. പിന്നീട് ബലിപീഠം പ്രതിഷ്ഠിക്കുന്നത് വിവരിക്കുന്നു. ശലോമോന്റെ കാലത്തെ ദൈവാലയ പ്രതിഷ്ഠയും മറന്നു പോകരുത്.

**മുൻവിധികൾ പരുക്കേൽപ്പിക്കുന്ന ജീവിതങ്ങൾ**

ശീതക്കാറ്റ് വീശിയടിയ്ക്കുന്ന ആ പ്രതിഷ്ഠോത്സവത്തിന്റെ പകലിൽ യഹൂദരുടെ കാഴ്ചപ്പാടുകളെയാകെ ശീതം ബാധിക്കുകയാണ്. ജ്ഞാനത്തിന്റെ ഭണ്ഡാരമായിരുന്ന ശലോമോന്റെ മണ്ഡപത്തിൽ യേശുവിനെ വളഞ്ഞു പാഞ്ഞടുക്കുന്ന യഹൂദന്മാർ അവരുടെ അജ്ഞാനത്തിന്റെ അഥവാ അറിവില്ലായ്മയുടെ ഭാണ്ഡകെട്ടഴിക്കുന്നു. 'നീ മിശിഹായെങ്കിൽ സ്പഷ്ടമായി പറക' ഈ ജിജ്ഞാസ സ്വഭാവികമാണ്. മുൻവിധികളിൽ പൊതിഞ്ഞെടുത്ത സമീപനമാണ് അപകടം സൃഷ്ടിക്കുന്നത്. ഈ മുൻവിധികളെ ക്രിസ്തു തന്റെ ഗഹനമായ ഉത്തരങ്ങളാൽ തകർക്കുകയാണ്. അതിന്റെ ഫലമായുണ്ടായ പരുക്കുകൾ ചില്ലറയല്ല. ഈ ലോകത്ത് ഒരുപാട് പേർ പലരുടേയും മുൻവിധികളാൽ പരുക്കേൽക്കപ്പെടുന്നുണ്ട്. ക്രിസ്തുവിന്റെ മുറിവുകളിൽ നല്ലൊരു ശതമാനം തന്റെ ചുറ്റുവട്ടത്തിലുള്ളവരുടെ മുൻവിധികളാൽ

പരുക്കേൽപ്പിച്ചതായിരുന്നു. തെറ്റിദ്ധാരണകളുടെ ബലികുടീരങ്ങളിൽ ഉരുകുന്ന ജീവിതങ്ങളോളം വലിയ ദുരന്തങ്ങൾ വേറെയില്ല. ദാമ്പത്യത്തിലും സൗഹൃദങ്ങളിലും എല്ലാം അതിന്റെ ഇരകളെ കാണാം. മഹാനായ ഷേക്സ്പിയറുടെ ഒഥല്ലോ ഈ രോഗമുള്ളവർ ഒന്നു വായിച്ചിരിക്കുന്നത് നല്ലതാണ്. ഒഥല്ലോ തന്റെ ഭാര്യയുടെ തുവാല വിശ്വസ്തന്റെ മുറിയിൽ കണ്ടതിനെതുടർന്നുള്ള കൊലപാതകങ്ങളുടെ ദുരന്തകഥയാണിത്. പക്ഷേ ഇന്നും ഇത് ആവർത്തിയ്ക്കപ്പെടുന്നു. Dont' trust everthing you see. even salt looks like sugar, എന്നാണ് പറയുക. ദൈവത്തിനു മുൻവിധിയുണ്ടായിരുന്നെങ്കിൽ ശമരിയാക്കാരിയും, ക്നാനായക്കാരിയും, സക്കായിയും അങ്ങനെ പലരും ഇന്ന് ചരിത്രത്തിന്റെ കുപ്പത്തൊട്ടിയിൽ അവശേഷിക്കുമായിരുന്നു. ദൈവത്തിന് മുൻവിധിയില്ല. അതാണ് എന്റെയും നിന്റേയും ഭാഗ്യം. ഇനി സാക്ഷാൽ ദൈവത്തെക്കുറിച്ചാണെങ്കിലും കാണാതെ വിശ്വസിക്കില്ല എന്ന് ശാഠ്യം പിടിച്ച് മുൻവിധി എന്ന് വാക്ക് നിഘണ്ടുവിൽ പോലുമില്ലാത്ത മാർത്തോമ്മാശ്ലീഹായുടെ സുഗന്ധം ഇവിടെയൊക്കെ തന്നെയുണ്ട്. മുൻവിധികൾ കൊണ്ട് ആരെയും പരുക്കേൽപ്പിക്കയില്ലെന്ന് ഒരു തീരുമാനമെടുത്തുകൂടെ?

**ആത്മീയ പാപ്പരത്തം സൃഷ്ടിക്കുന്ന അപകടങ്ങൾ**

അവിശ്വാസത്തെക്കാൾ അപകടമാണ് അൽപ്പവിശ്വാസം ആത്മീക അഹങ്കാരത്തിന്റെയും അൽപ്പജ്ഞാനത്തിന്റേയും അപകടങ്ങളാണ് വേദഭാഗം മുഴുവൻ. ന്യായപ്രമാണത്തോടും അനുഷ്ഠാനങ്ങളോടുമൊക്കെയുള്ള പ്രതിബദ്ധതയിൽ നൂറ്റിയെൺപത് ഡിഗ്രിയോടടുത്താണ് അവരുടെ ആത്മീയതയുടെ ഗ്രാഫ് പക്ഷേ യേശുക്രിസ്തു എന്ന നിത്യസത്യത്തിനു മുൻപിൽ അവരുടെ ആത്മീകതയുടെ ഗ്രാഫ് കുത്തനെ ഇടിയുന്നു. എന്താണ് യഥാർത്ഥ ജ്ഞാനം. അറിവ് നാം സമ്പാദിയ്ക്കുന്നതാണ് ജ്ഞാനം. ദൈവം നിറയ്ക്കുന്നതാണ് അറിവ് ചുറ്റുപാടുകളിൽ നിന്ന് വരുന്നതാണ് അത്. പാഠപുസ്തകങ്ങളിൽ നിന്നും ഗുരുക്കന്മാരിൽ നിന്നും പഠിക്കുകയും സാംശീകരിക്കുകയും ചെയ്യുന്നു. ജ്ഞാനം ഒരു പ്രകാശം പോലെ ഉയരത്തിൽ നിന്നു വരുന്നു എന്നാണ് പറയുക. വലിയ തീരുമാനങ്ങൾ എടുക്കാനും വലിയ യാഥാർത്ഥ്യങ്ങളെ തിരിച്ചറിയാനും നമുക്ക് ജ്ഞാനം വേണം. സദൃശ്യ വാക്യങ്ങൾ മൂന്നാം അധ്യായം 18 മുതൽ ജ്ഞാനം പ്രാപിക്കുന്ന മനുഷ്യന്റെ തിളക്കം വർണ്ണിയ്ക്കുന്നു. പൊന്നും വെള്ളിയും മുത്തുകളുമൊക്കെ തോറ്റുപോകുന്ന അതിന്റെ മനോഹാരിത ശലോമോൻ വിശദമായി വരച്ചുകാണിയ്ക്കുന്നു. നമ്മുടെ ബോധ്യങ്ങൾക്ക് വെളിയിലുള്ള കാര്യങ്ങളെ വിശാലാർത്ഥത്തിൽ മനസിലാക്കാൻ നമുക്കെന്നാണ് കഴിയുക. ആത്മീകതയൊക്കെ പുത്തൻകാലത്തിൽ അവനവന്റെ ധാരണകളുടെ ആഘോഷമാണ്. ക്രിസ്തീയതയിൽ ആത്മാഭിഷേക പന്തലുകാരുടേയും കൃപാവരക്കാരുടേയും എണ്ണം പെരുകുന്നതിനനുസരിച്ച് ഭക്തിസങ്കല്പം കൂടുതൽ സങ്കുചിതമാകുന്നില്ലേ? എല്ലാവരുടേയും ആകാശം ചുരുങ്ങിപോകുന്നുണ്ട്.

ㅇ

## പരുമല പെരുന്നാളിന് ഒക്ടോബർ 26-ന് കൊടിയേറും

ഭാരതീയ ക്രൈസ്തവ സഭയിലെ പ്രഥമ പരിശുദ്ധനും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രഖ്യാപിത പരിശുദ്ധനുമായ പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ 120-ാം ഓർമ്മപ്പെരുന്നാൾ 2022 ഒക്ടോബർ 26 മുതൽ നവംബർ 2 വരെ പരുമല സെമിനാരിയിൽ

ഒക്ടോബർ 26-ാം തീയതി ബുധനാഴ്ച 2 പി.എം. ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പെരുന്നാൾ കൊടിയേറ്റ് നിർവഹിക്കും. 3 പി.എം.ന് ചേരുന്ന തീർത്ഥാടനവാരാഘോഷ പൊതുസമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. 5ന് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ അഴിപ്പുരയിൽ നടക്കുന്ന 144 മണിക്കൂർ അഖണ്ഡപ്രാർത്ഥന ആരംഭിക്കും.

27 ന് 10.30ന് അഖില മലങ്കര വൈദിക സമ്മേളനം. 2.30 ന് പേട്രൺസ് ഡേ സെലിബ്രേഷൻ.

27 മുതൽ 30 വരെയുള്ള ദിവസങ്ങളിൽ 4 ന് ഗ്രിഗോറിയൻ പ്രഭാഷണം 7 ന് കൺവൻഷൻ വിവിധ ആത്മീയ സംഘടനകളുടെ മീറ്റിംഗുകൾ എന്നിവ നിർവ്വഹിക്കപ്പെടും.

പ്രധാന പെരുന്നാൾ ദിവസമായ നവം. 1 വൈകിട്ട് 6.00 മണിക്ക് പെരുന്നാൾ സന്ധ്യാനമസ്ക്കാരം 7.00-ന് പ്രസംഗം തുടർന്ന് റാസ, ശ്ലൈഹിക വാഴ്വ് എന്നിവയും നവം. 2-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും നടത്തപ്പെടും

30




# അപ്പോസ്തോലന്മാരുടെ സാക്ഷ്യവും, സഹനവും സഭയുടെ വളർച്ചയും

**(അപ്പോ. പ്ര. 4:1–37)**

സുന്ദരം എന്ന ഗോപുരവാതിൽക്കൽ വച്ച് മുടന്തനെ സൗഖ്യമാക്കിയ സംഭവം ആദിമസഭയുടെ വളർച്ചയുടെ നിർണ്ണായക നിമിഷമായി മാറുകയായിരുന്നു. പത്രോസ് ശലോമോന്റെ മണ്ഡപത്തിൽ വച്ചുനടത്തിയ പ്രസംഗവും അതു ശ്രവിച്ച ജനക്കൂട്ടത്തിന്റെ എണ്ണവും യഹൂദമതനേതാക്കന്മാരെ ഒട്ടൊന്നുമല്ല പരിഭ്രമിച്ചത്. അതുമൂലമുണ്ടാകുന്ന സംഭവവികാസങ്ങളാണ് ഈ അധ്യായത്തിലെ ചർച്ചാവിഷയം.

(i) സന്നിദ്രീംസംഘത്തിന്റെ മുൻപിൽ പത്രോസും യോഹന്നാനും (4:1-7)

സംഭ്രമചിത്തരായ യഹൂദമത നേതാക്കന്മാരും, ദൈവാലയത്തിന്റെ സൂക്ഷിപ്പുകാരായ പടനായകന്മാരും പത്രോസിനെയും യോഹന്നാനെയും ബന്ധനസ്ഥരാക്കി പിറ്റെന്നാൾ വരെ കാവലിൽ പാർപ്പിച്ചു. നമ്മുടെ അധ്യായത്തിലെ ആദ്യത്തെ വാചകങ്ങളിൽ അപ്പോസ്തോലന്മാരുടെ എതിരാളികളായി പുരോഹിതന്മാർ, പടനായകന്മാർ, സാദൂക്യർ, മഹാപുരോഹിത വംശത്തിലുള്ളവരും, പ്രമാണികളും, മൂപ്പന്മാരും, ശാസ്ത്രിമാരും ഉൾപ്പെടുന്ന ഏഴു ഗ്രൂപ്പുകളിൽപ്പെട്ടവരും, ഹന്നാ, കയ്യാഫാവ്, യോഹന്നാൻ, അലക്സാണ്ടർ എന്നീ നേതാക്കന്മാരും ഉണ്ടായിരുന്നു. ചുരുക്കത്തിൽ യേശുവിനെ കാരാഗ്രഹത്തിലാക്കിയതു സമാനമായ ഒരന്തരീക്ഷമാണ് ഇപ്പോൾ സംജാതമായിരിക്കുന്നത്. പത്രോസിനും കൂട്ടർക്കും എതിരായ പ്രധാന ആരോപണങ്ങൾ ഇങ്ങനെയായിരുന്നു. a) അവർ അനുവാദമില്ലാതെ ജനത്തെ ഉപദേശിക്കുന്നു; അവരുടെ പ്രസംഗം കേട്ട് അയ്യായിരത്തോളം പുരുഷന്മാർ അവിടെ കൂട്ടം കൂടി. യറുശലേം ദൈവാലയത്തിൽ പ്രസംഗിക്കുവാനുള്ള അധികാരം ചുമതലപ്പെട്ടവർ നൽകുന്നതുവഴി മാത്രമാണ് ലഭിക്കേണ്ടത്, എന്നാൽ ഇവർ അതൊന്നും വകവയ്ക്കാതെ ഉപദേശിയ്ക്കുകയും ജനങ്ങൾ സാകൂതം അതു ശ്രദ്ധിയ്ക്കുകയും ചെയ്യുന്നു b) പുനരുത്ഥാനം ഇല്ലാ എന്നുവിശ്വസിക്കുന്ന സാദൂക്യരുടെയും പുരോഹിതന്മാരുടെയും പുലിമടയിൽ നിന്നുകൊണ്ടാണ് ഇവർ ആത്മാവിന്റെ പുനരുത്ഥാനത്തെപ്പറ്റി ശക്തമായി പ്രസംഗിക്കുന്നത്.

(ii) പത്രോസിന്റെ മൂന്നാം പ്രഭാഷണം (4:8-22)

പരിശുദ്ധാത്മാവ് നിറഞ്ഞവനായി പത്രോസ് തന്റെ സുവിശേഷഘോഷണം സന്നിദ്രീം സംഘത്തിന്റെ മുൻപിലും തുടർന്നു ഇതുകേട്ട പ്രമാണിമാർ ചർച്ച ചെയ്തത് താഴെപറയുന്ന കാര്യങ്ങളായിരുന്നു: a) ഇത്രയൊക്കെയായിട്ടും ഇവർ വളരെ ധൈര്യമായിപ്രഭാഷണം നടത്തുന്നു. b) ഇവർ പഠിപ്പില്ലാത്തവരും യാതൊരു പരിശീലനവും ഇല്ലാഞ്ഞിട്ടും എത്ര ശക്തമായി പ്രസംഗിയ്ക്കുന്നു; c) തങ്ങൾ ഏറ്റവും എതിർക്കുന്ന വിഷയമായ ആത്മാവിന്റെ പുനരുത്ഥാനത്തെപ്പറ്റി ഇവർ പ്രസംഗിക്കുന്നു എന്നുമാത്രമല്ല, തങ്ങൾ കുരിശിച്ച യേശുവിന്റെ ഉയിർപ്പ് അതിന് ഉത്തമ അടയാളമായി പ്രഘോഷിക്കുകയും ചെയ്യുന്നു; d) മുടന്തന്റെ സൗഖ്യത്തിലൂടെ അവർ പ്രത്യേകമായ ഒരു അടയാളം കാണിച്ചിരിക്കുകയും അതു വലിയ പുരുഷാരത്തിന്റെ സാന്നിദ്ധ്യത്തിൽ വച്ച് നടക്കുകയും ചെയ്തിരിക്കുന്നു, e) ഇവർ തങ്ങളെ വിശ്വസിയ്ക്കുന്ന ദൈവത്തെ മഹത്വപ്പെടുത്തുന്നതിനാൽ തങ്ങൾക്കവരെ എതി ർക്കുവാൻ പഴുതുതരുന്നില്ല. സൗഖ്യം പ്രാപിച്ചവൻ 40 വയസ്സു പ്രായമുള്ളവനാകയാലും, പുരുഷാരത്തിന്റെ സാന്നിധ്യത്തെ ഭയപ്പെടുകയും, ദൈവദൂഷണത്തിനും വഴികാണായ്കയാലും സന്നിദ്രിസംഘം അവരെ ശാസിച്ചു പറഞ്ഞയച്ചു.

(iii) അപ്പോസ്തോലന്മാരുടെ പ്രാർത്ഥന (4:23-31)

വിട്ടയയ്ക്കപ്പെട്ട പത്രോസും യോഹന്നാനും മറ്റുള്ളവരുടെ മുൻപാകെ എല്ലാം വിശദീകരിച്ചശേഷം മനോഹരമായ ഒരു പ്രാർത്ഥന നടത്തുന്നു. യേശുവിനെ വിസ്തരിക്കുകയും കുരിശിക്കുകയും ചെയ്ത സംഭവത്തിനു സമാനമായ സാഹചര്യം നിലനില്ക്കുന്നുവെന്നതും കർത്താവിന്റെ നാമത്തിൽ അത്ഭുതങ്ങളും അടയാളങ്ങളും നടക്കുന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നുവെന്നതും പ്രാർത്ഥനയിൽ നാം വായിക്കുന്നു. തങ്ങൾക്ക് കൂടുതൽ ധൈര്യം കിട്ടുവാനും, ദൈവവചനം ശക്തമായി പ്രഘോഷിക്കുവാനുള്ള കൃപലഭിയ്ക്കുവാനും അവർ പ്രാർത്ഥിച്ചു. ദൈവം പ്രാർത്ഥന കേട്ടതിന്റെ അടയാളമായി അവർ സമ്മേളിച്ച സ്ഥലത്ത് ഒരു ഭൂമികുലുക്കമുണ്ടാകുന്നതും (4:31) നാം ഈ ഭാഗത്ത് വായിക്കുന്നു.

(iv) ആദിമസഭയുടെ ജീവിതശൈലി (4:32-37)

തുടർന്നു നാം വായിയ്ക്കുന്നത് ആദിമസഭയുടെ ജീവിതശൈലിയെപ്പറ്റിയാണ്: a) അവർ "ഏകമനസ്സുള്ളവരും ഏക ഹൃദയമുള്ളവരുമായിരുന്നു; b) ഒരുവനും സ്വാർത്ഥമതിയായോ വ്യക്തികേന്ദ്രീകൃതമായോ ചിന്തിയ്ക്കുകയോ പ്രവർത്തിക്കുകയോ ചെയ്തില്ല; c) എല്ലാവരും ദൈവകൃപയിൽ സംതൃപ്തരായി കഴിഞ്ഞുവന്നു; അവരുടെയിടയിൽ മുട്ടുള്ളവരായി ആരുംതന്നെ ഉണ്ടായിരുന്നില്ല. d) സഭാംഗങ്ങൾ തങ്ങളുടെ വസ്തുക്കളും നിലങ്ങളും വിറ്റ് അതിന്റെ ആദായം അപ്പോസ്തോലന്മാരുടെ മുൻപാകെ സമർപ്പിക്കുകയും അതു പൊതുഖജനാവിൽ നിക്ഷേപിച്ച് എല്ലാവർക്കും അവരവരുടെ ആവശ്യം പോലെ പകുത്തുകൊടുക്കുകയും ചെയ്തു. കുപ്രോസ് ദ്വീപുകാരനായ ലേവ്യനായിരുന്ന യൗസേഫ് തന്റെ നിലം വിറ്റ് അപ്പോസ്തോലന്മാരുടെ കാൽക്കൽവച്ചു, അദ്ദേഹത്തെയാണ് നാം പിന്നീട് 'പ്രബോധനപുത്രൻ' എന്നർത്ഥമുള്ള ബർന്നബാസ് എന്നു വിളിയ്ക്കുന്നത് ഇങ്ങനെ സഭ 120 പേരിൽ നിന്ന് (അപ്പോ. പ്ര. 1:15) 3000 പേരായി വളരുകയും (2:41) ഇപ്പോൾ അത് 5000 പേരായി വർദ്ധിക്കുകയും ചെയ്തുപോന്നു (4.4).

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യോവേൽ പ്രവചനം

**ആമുഖം**

എബ്രായ (മൂല) ഭാഷയിലും അതിന്റെ യവന പതിപ്പായ സപ്തതിയിലും മൂന്ന് അദ്ധ്യായങ്ങളായും ഇംഗ്ലീഷ്, മലയാള പരിഭാഷകളിൽ നാല് അദ്ധ്യായങ്ങളായും തിരിച്ചിരിക്കുന്നു. ആകെ എഴുപത്തിമൂന്നു (73) വാക്യങ്ങൾ.

എബ്രായ-യവന പുസ്തകം ഇംഗ്ലീഷ്-മലയാളം പുസ്തകം 1:1-20 1:1-20 2:1-27 2:1-32 3:1-5 3:1-21 4:1-21

എബ്രായ മൂലത്തിലെ രണ്ടും മൂന്നും അദ്ധ്യായങ്ങൾ ഇംഗ്ലീഷ്-മലയാളം പതിപ്പുകളിൽ രണ്ടാം അദ്ധ്യായമാണ്. 4-0 അദ്ധ്യായം 3-0 അദ്ധ്യായമായും ചേർത്തിരിക്കുന്നു.

**ഗ്രന്ഥകാരൻ**

ഗ്രന്ഥകാരനായ യോവേൽ പെഥുവേലിന്റെ മകനാണ് എന്ന ഏകപരാമർശം മാത്രം (1:1). ഇദ്ദേഹം രൂബേൻ ഗോത്രത്തിൽ പെട്ടവനാണെന്ന് പാരമ്പര്യമായി വിശ്വസിക്കപ്പെടുന്നു. എന്നാലിതിന് വേദ, വേദേതര തെളിവുകളൊന്നുമില്ല.

യോവേൽ എന്ന നാമം എബ്രായ സമൂഹത്തിലെ ഒരു സാധാരണ പേരാണ്. വി. വേദപുസ്തകത്തിൽ ഈ പേരിലുള്ള പന്ത്രണ്ടു പേരുണ്ട് "യോവേൽ ' എന്നവാക്കിന് "യഹോവ ദൈവമാകുന്നു" എന്നാണർത്ഥം. ഇത് ഒരു "വിശ്വാസ പ്രഖ്യാപനമാണ്. പുതിയ നിയമത്തിൽ "യേശു കർത്താവാകുന്നു" എന്ന ഏറ്റുപറച്ചിൽ പോലെ.

യരുശലേം ദേവാലയവും അവിടുത്തെ ആരാധനയുമായി വളരെ പരിചയമുള്ള ഒരാളാണ് യോവേൽ എന്ന് 1:9, 13, 2:17 വാക്യങ്ങൾ സൂചിപ്പിക്കുന്നു. അതുകൊണ്ട് ഇദ്ദേഹം ഒരു പുരോഹിതനെന്ന് ചിന്തിക്കുന്നവരുണ്ട് എന്നാൽ "പുരോഹിതന്മാരേ' എന്നുവിളിച്ചു സംബോധന ചെയ്യുന്നതുകൊണ്ട് യോവേൽ പുരോഹിതനല്ല എന്ന വാദത്തിനാണ് പ്രാമുഖ്യം. ദേവാലയവുമായി ബന്ധപ്പെട്ട് പ്രവചനം നടത്തിയ ഒരു 'Cultic Prophet' ആയിരുന്നു യോവേൽ.

സീയോനെക്കുറിച്ചും (2:1, 15, 3:17), യരുശലേമിനെയും യഹൂദായേയും കുറിച്ചും (2:32, 3:1, 17, 18, 20) ദേവാലയത്തേക്കുറിച്ചും പുരോഹിതന്മാരെക്കുറിച്ചും (1.9, 14, 13, 16, 2:17, 3:19) പരാമർശിക്കുന്നതിനാൽ യോവേൽ പ്രവാചകൻ യരുശലേം നഗരത്തിലോ, സമീപദേശങ്ങളിലോ പാർത്തിരുന്നുവെന്ന് അനുമാനിക്കാം. ഇത് രൂബേൻ ഗോത്രക്കാരനെന്ന പാരമ്പര്യത്തെ ദുർബലപ്പെടുത്തുന്നതാണ്.

**ഘടന**

ഈ പ്രവചനത്തെ പൊതുവെ രണ്ടായി തിരിക്കാമെന്ന് വേദപണ്ഡിതർ അഭിപ്രായപ്പെടുന്നു.

1. 1:1-2:17 വെട്ടുക്കിളി ബാധ
2. 2:18 3:21 കർത്താവിന്റെ /യഹോവയുടെ ദിവസം

**ഭാഷാശൈലി**

വിലാപ ആരാധനാക്രമം (Liturgy of Lamentation) ആണ് ഇതിന്റെ പ്രധാന ശൈലി. എങ്കിലും വ്യത്യസ്തമായ ശൈലികൾ ദൃശ്യമാണ് (a). ഉത്ബോധനം (1:23), (b). വിലാപത്തിനുള്ള ക്ഷണം (1:57, 1112, 13), (c). പരാതികൾ (3:16, 19:2:17), (d). മുന്നറിയിപ്പുകൾ (alarms) (2:1, 3:9), (e). ഉറപ്പിന്റെ വചനങ്ങൾ (Oracles of assurance) (2:1927), (f). വേദശാസ്ത്രപരമായ ചില തീരുമാനങ്ങൾ (Theological conclusions). വ്യത്യസ്ത ജീവിത സാഹചര്യമാണ് ഇവ വ്യക്തമാക്കുന്നത്. പുരോഹിത-യാഗ പരാമർശങ്ങൾ അനുഷ്ഠാന പശ്ചാത്തലം വെളിവാക്കുന്നു.

മുൻകാല വേദഭാഷാശൈലി ഈ പുസ്തകത്തിൽ കാണാവുന്നതാണ്. ഉദാ. 2:6 - നഹൂം 2:10-യെശ 13:13, 2:14 - യോനാ 3:9.

അർത്ഥഹ്ശഷ്ടാ I BCE 464-423
അർത്ഥഹ്ശഷ്ടാ II BCE 404-358
അർത്ഥഹ്ശഷ്ടാ III BCE 358-330

തുടരും





# വി. കുർബ്ബാന : ഒരു പഠനം

**30**

**ആരാധനാ പഠനം**

ഫാ ഡോ വർഗീസ്
പി വർഗീസ് മാനാക്കുട
(ഓർത്തഡോക്സ് സെമിനാരി)

**വി.** കുർബാന അർപ്പിക്കുന്നത് സഭയാണ്. അതായത് പുരോഹിതനും ശുശ്രൂഷകരും വിശ്വാസികളും ഒരുമിച്ചാണ്. വി. ബലി അർപ്പിക്കുന്ന സമൂഹമെന്ന നിലയിൽ ആരാധനാ സ്ഥലത്ത് ശാരീരികമായി സന്നിഹിതരായവർ മാത്രമല്ല ഉൾപ്പെടുന്നത്; ആദാം മുതൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവുവരെ ദൈവത്തെ പ്രസാദിപ്പിക്കുന്ന സർവ്വരും ഉൾപ്പെടും.

**വി. കുർബാന അർപ്പിക്കുന്നത് ആർക്കുവേണ്ടി**

സൃഷ്ടി മുഴുവനും വേണ്ടിയാണ് വി. കുർബാന അർപ്പിക്കുന്നത് ജീവനോടെ ഇരിക്കുന്നവർക്ക് വേണ്ടി മാത്രമല്ല; വാങ്ങിപ്പോയ സകല വിശുദ്ധന്മാർക്കും സഹോദരങ്ങൾക്കും മാതാപിതാക്കൾക്കും വേണ്ടിയാണ്. വി. ബലിയിൽ കഷ്ടതയനുഭവിക്കുന്നവർ, വിദൂരസ്ഥർ, രോഗികൾ, ഭരണകർത്താക്കൾ ആദിയായ എല്ലാവരെയും ഓർത്തു പ്രാർത്ഥിക്കുന്നു. വി. മാമോദീസ മുങ്ങാത്തവർക്ക് വി. കുർബാനയിൽ പങ്കാളിത്തം അനുവദിച്ചിട്ടില്ല. വി. കുർബാനയിൽ സംബന്ധിക്കുന്ന എല്ലാവരും വി കുർബാന അനുഭവിക്കുവാൻ സഭ നിഷ്ക്കർഷിക്കുന്നുണ്ട്. വി. കുർബാന സർവ്വസൃഷ്ടിക്കും വേണ്ടി അർപ്പിക്കുന്നുവെങ്കിലും ക്രിസ്തുശരീരത്തിന്റെ അംഗങ്ങൾക്കുമാത്രമേ അത് അനുഭവിക്കുവാൻ സാധിക്കുയുള്ളൂ

**വി. കുർബാനയിൽ പുരോഹിതന്റെ സ്ഥാനം**

പുരോഹിതൻ ആരാധനയിൽ ക്രിസ്തുവിന്റെ ദൃശ്യരൂപമാണ്. അദ്ദേഹം ദൈവത്തിനും മനുഷ്യർക്കുമിടയിലുള്ള മദ്ധ്യസ്ഥനും, ദൈവത്തിന്റെയും മനുഷ്യരുടെയും പ്രതിനിധിയുമാണ്. പാപക്ഷമയിലൂടെ ദൈവികദാനങ്ങളും, പരിശുദ്ധാത്മാവിന്റെ കൃപയും, നിത്യജീവന്റെ ഭക്ഷണവും, ദൈവം നൽകുന്നത് അദ്ദേഹത്തിൽ കൂടിയാണ്. അതുകൊണ്ട് പുരോഹിതനില്ലാതെ സഭയ്ക്ക് ആരാധനയില്ല. വി. ജോൺ ക്രിസോസ്റ്റത്തിന്റെ അഭിപ്രായത്തിൽ ബലിപീഠത്തിനുചുറ്റുമുള്ള മദ്ബഹായിലെ മുഴുവൻ സ്ഥലത്തും പുരോഹിതനെ ചുറ്റി മാലാഖമാരുണ്ട്. ബലിപീഠത്തിൽ സന്നിഹിതനായിരിക്കുന്നവനെ ആദരിക്കുവാൻ സ്വർഗീയ ശക്തികൾകൊണ്ട് നിറഞ്ഞിരിക്കുകയാണ്. ബലിപീഠത്തിൽ അർപ്പിക്കുന്ന ബലി ബുരോഹിതന്റെ ജീവിതബലി കൂടിയാണ്. യേശുതന്നെത്തന്നെ ബലി അർപ്പിച്ചതുപോലെ പുരോഹിതനും തന്നെത്തന്നെ ബലിയർപ്പിക്കണം. ഞാൻ ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെട്ടിരിക്കുന്നുവെന്ന (ഗലാ. 2:20) പൗലോസ് അപ്പോസ്തോലന്റെ വാക്കുകൾ ഇവിടെ ശ്രദ്ധേയമാണ്. ഒരേസമയം ബലിയർപ്പകനും ബലിവസ്തുവുമാകണമെന്നാണ് വി. കുർബാന ഓർമപ്പെടുത്തുന്നത്

**വി. കുർബാനയിൽ ശെമ്മാശന്റെ അഥവാ ശു്ശ്രൂഷകന്റെ സ്ഥാനം**

കർത്താവിനുവേണ്ടി ശുശ്രൂഷ ചെയ്യുകയാണ് ശെമ്മാശന്റെ അഥവാ ശുശ്രൂഷകന്റെ ദൗത്യം. പ്രാർത്ഥിക്കുന്നതിന് ജനങ്ങളോട് ആഹ്വാനം ചെയ്യുന്തനും നയിക്കുന്നതും ശെമ്മാശനാണ്. വി. കുർബാനയിലെ സുപ്രധാന സമയങ്ങളിൽ വിശ്വാസികളുടെ ശ്രദ്ധ ദൈവത്തിങ്കലേക്ക് തിരിക്കുന്ന ആഹ്വാനങ്ങൾ നൽകുന്നത് ശെമ്മാശന്മാരാണ്. ബലിപീഠത്തിൽ പുരോഹിതനെ സഹായിക്കുന്ന ഇവർ മലാഖമാരുടെ പ്രതീകങ്ങളാണ്. മാർ തിയഡോർ പറയുന്നത്: ബലി അനുഷ്ഠാനത്തിൽ ശുശ്രൂഷിക്കുന്ന ശെമ്മാശന്മാർ സ്വർഗ്ഗീയ ആരാധനയിക്കു ചുറ്റുമുള്ള മാലാഖമാരെ പ്രതിനിധാനം ചെയ്യുന്നു. അവരാണ് മഹാഭയങ്കരവും ഭയമുള്ളവാക്കുന്നതുമായ ബലിപീഠത്തിലെ ബലിയനുഷ്ഠാനത്തിൽ ക്രമീകരണങ്ങൾ ചെയ്യുന്നത്.

**വി. കുർബ്ബാനയിൽ വിശ്വാസികളുടെ പങ്ക്**

ക്രിസ്തുവിന്റെ അദൃശ്യസ്ഥാനത്തെപ്പറ്റിയുള്ള ബോദ്ധ്യത്തിൽ വേണം ആരാധനയിൽ സംബന്ധിക്കുവാൻ. മാലാഖമാരുടെ വൃന്ദത്തോടും സർവ്വവിശുദ്ധന്മാരുടെയും സംഘത്തോടൊപ്പവുമാണ് ദൈവത്തെ സ്തുതിക്കുന്നത് എന്ന വസ്തുത വിസ്മരിക്കരുത്. കർത്താവിന്റെ ശരീര-രക്തങ്ങളിലുള്ള പങ്കാളിത്തത്തിലാണ് ക്രിസ്തുവുമായുള്ള കൂട്ടായ്മയുടെ യഥാർത്ഥ ആഴം എന്ന തിരിച്ചറിവുണ്ടാകണം. വി. സിപ്രിയൻ പറയുന്നു: “വി. കുർബ്ബാന സ്വീകരിക്കുന്നവരെ അത് സംരക്ഷിക്കുന്നു; വി. കുർബാന യുദ്ധത്തിനായുള്ള ആയുധവും ശക്തിയും നമ്മെ ധരിപ്പിക്കുന്നു” പ്രതിവാക്യങ്ങൾ ചിട്ടയായും അർത്ഥ സമ്പുഷ്ടമായും ചൊല്ലി, എല്ലാവരോടൊപ്പം ചേർന്ന് ആരാധനാഗീതങ്ങൾ പാടിവേണം വി. ബലിയിൽ സംബന്ധിക്കേണ്ടത്. വി. വേദഭാഗവായനകൾ ശ്രദ്ധയോടെ കേൾക്കുകയും, പ്രബോധനങ്ങൾ ഉൾക്കൊള്ളുകയും ചെയ്ത് ക്രിസ്തീയ ജീവിതത്തിന് നമ്മുടെ മനസുകളെ പ്രകാശിതമാക്കണം.



"ഓതുവാനാവില്ലല്ലോ
ഭാഷതൻ മുനയെങ്ങാ-
നേശിയാൽ പിഞ്ചിപ്പോകും
സ്നിഗ്ദ്ധതേ നിന്നെപ്പറ്റി"

ജി. കുമാരപിള്ള 'മുഗ്ദ്ധം' എന്ന കവിതയിൽ ഇങ്ങനെ എഴുതിയിട്ടുണ്ട് ജോർജ്ജ് ഫിലിപ്പച്ചനെ കുറിച്ച് പറയവേ, എഴുതവേ ഈ വരികൾ എത്രയും പ്രസക്തമാകുന്നു. വാക്ക് സൂക്ഷ്മമാകേണ്ടതുണ്ട്. അധികമൊന്നും ഉരിയാടിയ ആളല്ല അച്ചൻ. എപ്പോഴും, നിശ്ശബ്ദതയുടെ വെളിച്ചം അദ്ദേഹത്തെ ചൂഴ്ന്നു നിന്നു. സ്വച്ഛവും ശാന്തവുമായിരുന്നവു ചലനങ്ങൾ. ലോകത്തിന്റെ സങ്കീർണ്ണതകളിൽ തലയിട്ടടിച്ച് ക്ഷോഭിച്ച ആളുമല്ല. തന്റെ പരിസരങ്ങളെ, ശാന്തമായി നിരീക്ഷിച്ചുകൊണ്ടിരുന്നു. ചുരുക്കം വാക്കുകളിൽ സംവദിച്ചു. ഭൂമിയെ ഒട്ടും നോവിക്കാതെ ഭൂമിക്കുമേൽ നടന്നു. പലപ്പോഴും ലോകത്തിന്റെ സങ്കീർതകൾക്ക്, തന്റെ ഉള്ളിൽ പ്രവേശനം നിഷേധിച്ചു. പ്രാർത്ഥനയും ലളിതമായ ജീവിതകർമ്മങ്ങളും ചെടികൾ, പശുക്കൾ, ലളിതമായ സസ്യാഹാര ജീവിതചര്യ ഉത്തര ദക്ഷിണ ധ്രുവങ്ങളിലും എവറസ്റ്റിലും ചെന്നെത്തിയിട്ടുള്ള നോർവീജിയൻ സഞ്ചാരി എർലിങ്ങ് കാഗ്ഗേ 'സൈലൻസ്' എന്ന തന്റെ പുസ്തകത്തിൽ ഇങ്ങനെ എഴുതി. When I had a primol need for silence was I able to begin my search for it-and there deep be neath a cacophony of traffic noise and thoughts and show plougs it lay in wait for me. Silence. എല്ലാ ആരവങ്ങൾക്കിടയിലും മൗനത്തിന്റെ, സരോജസമായ മൗനത്തിന്റെ ഒരു തുരുത്തായി നിൽക്കാൻ അച്ചന് കഴിഞ്ഞു. അത് ലോകനിരാസമല്ല. ലോകത്തോട് സ്നേഹപൂർണ്ണമായി ചേർന്നു നിൽക്കാനുള്ള യജ്ഞമായിരുന്നു.

രണ്ട് കൊല്ലം ഞങ്ങൾ ഒന്നിച്ചു പഠിച്ചു മലയാളം എം.എ. ക്ലാസ്സുകളിൽ പ്രൊഫസർ അയ്മനം കൃഷ്ണക്കൈമളുടെ ശിക്ഷണം. ക്ലാസ്സുകൾക്കിടയിൽ കിട്ടുന്ന വേളകളില്ലായിരുന്ന സഹപാഠികൾ തമ്മിലുള്ള ചർച്ചകൾ. അച്ചൻ എല്ലാം ശ്രദ്ധിച്ചു കേൾക്കും. കാര്യമായൊന്നും പറയില്ല. എന്നാൽ പറയുന്ന വാക്ക് കൃത്യമായിരുന്നു. ചിലപ്പോൾ അതിൽ ഗുപ്തമായ നർമ്മം ഒളിപ്പിക്കും. പ്രതികരണങ്ങൾ ബൗദ്ധികമെന്നതിനേക്കാൾ നൈസർഗ്ഗികമായിരിക്കും. ഇടനേരങ്ങളിൽ ഞങ്ങൾ പുറത്ത് ചായ കുടിക്കാൻ പോകുമ്പോൾ അച്ചനും വരുമായിരുന്നു. ചായ അങ്ങനെ കുടിക്കാറുണ്ടായിരുന്നില്ല. എന്നാൽ ചില സന്ദർഭങ്ങളിൽ ഞങ്ങൾക്കു വേണ്ടി ചായയുടെ പാനപാത്രം കൈയ്യിലെടുത്തിട്ടുമുണ്ട്. രണ്ട് കൊല്ലത്തെ അദ്ധ്യയനത്തിന് ശേഷം പിന്നീട് ഏതാണ്ട് നാലു പതിറ്റാണ്ടു കാലത്ത് ഞങ്ങൾ മൂന്നോ നാലോ തവണയേ കണ്ടിട്ടുള്ളൂ. ഒരിക്കൽ അച്ചന്റെ വാസസസ്ഥലത്ത് ഞാനും സുഹൃത്തും സഹപാഠിയുമായ ഡോ. ബാബു ചെറിയാനും കൂടി പോയിരുന്നു. അവിടെ ഭക്ഷണം കഴിച്ചു. വളരെ ലളിതമായ ഭക്ഷണം. ഈ ഭൂമിയിൽ ജീവിക്കുവാൻ ഇത്രയൊക്കെയേ മതി എന്ന മട്ടിൽ അച്ചൻ ഊറിച്ചിരിക്കും ഒരു പ്രാർത്ഥന പോലെയാണ് അച്ചൻ ഭക്ഷണം വിളമ്പിയിരുന്നത്. നമ്മുടെ മുഖത്ത്, എന്തോ അന്വേഷിക്കുന്നതുപോലെ, അച്ചൻ നോക്കാറുണ്ടായിരുന്നു എന്തായിരിക്കും ഓരോരുത്തരിലും അച്ചൻ തേടിയിരുന്നത്? മനുഷ്യന്റെ ആഴമോ? ദൈവത്തിന്റെ ഛായയോ? ഇക്കഴിഞ്ഞ ആഗസ്റ്റ് 12 നാണ് അച്ചനെ അവസാനമായി കണ്ടത്. എന്റെ നാടായ വെമ്പള്ളിയിൽ വച്ച് സോഷ്യലിസ്റ്റ് രാഷ്ട്രീയ സാഹചാരിയും സഞ്ചാരിയും ഫോട്ടോഗ്രാഫറും പ്രകൃതി ജീവന തല്പരനുമായ എൻ.ജെ. ആന്റണിയുടെ വിയോഗം അറിഞ്ഞെത്തിയതാണ്. മുൻപ്രധാനമന്ത്രി ചന്ദ്രശേഖറിന്റെ മിത്രവും ചന്ദ്രശേഖറിന്റെ ഭാരതയാത്രയുടെ മുഖ്യ ആസൂത്രകനുമായിരുന്ന ആന്റണി ജീവൻ ദയാവേദിയുടെ പ്രവർത്തനങ്ങളുടെ ഭാഗമായി ദയറായിൽ ക്ലാസ്സെടുക്കാൻ ചെന്നിട്ടുണ്ട്. വർഷങ്ങൾ കഴിഞ്ഞാണ് ഞാൻ അച്ചനെ കാണുന്നത് പതിവുപോലെ ചുരുങ്ങിയ വാക്കുകൾ. വാക്കുകൾക്കതീതമായ സ്നേഹം. ശ്രീ. എം. കുര്യൻ സാറുമൊത്താണ് അച്ചൻ വന്നിരുന്നത്. ദിവസങ്ങൾ കഴിഞ്ഞ് അച്ചനും ലോകം വിട്ടുപോയി. സംഭാഷണങ്ങൾക്കിടയിൽ മനസ്സിലാക്കാൻ ഏറ്റവും വിഷമമുള്ളത്, മൗനമാണ് എന്ന് ഹെൻട്രി ഡേവിഡ് തോറോ. അച്ചന്റെ നിശ്ശബ്ദതയും മൗനവും ഏതു രീതിയിലാണ്, അച്ചൻ ഇടപെട്ടിരുന്ന സമൂഹം ഉൾക്കൊണ്ടിരുന്നത്. എന്നതിനെക്കുറിച്ച് 'എനിക്ക്' ധാരണയൊന്നുമില്ല. അച്ചന്റെ ഒറ്റപ്പെട്ട വഴി, ലാളിത്യം, സത്യസന്ധത, മമത നിറഞ്ഞ നിർമ്മമത–ഇതൊക്കെ കുറേയെങ്കിലും മനസ്സിലാക്കപ്പെട്ടിരുന്നുവെന്ന് തോന്നുന്നു. ആന്തരികലോകം അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ടോ എന്ന് അറിഞ്ഞുകൂടാ. അച്ചൻ അവശേഷിപ്പിച്ചത് ഇളംകാറ്റിന്റെ സഞ്ചാരഗതിയാണ്. ആരേയും മുറപ്പെടുത്താത്ത, സ്നേഹിപ്പിക്കുന്ന വാക്കാണ്. പ്രാ ർത്ഥനയുടെ ഏകാന്തതയാണ്. ലാളിത്യത്തിന്റെ അകവും പുറവുമാണ്. പ്രിയ സഹപാഠീ, ഞാനിതാ അങ്ങയെ സ്മരിക്കുന്നു. അശാന്തയിൽ അങ്ങയുടെ ഓർമ്മ ശാന്തി നിൽക്കട്ടെ.

# ഇളംകാറ്റുപോലെ...
## ഒരിറ്റ് ദൈവസമയം പോലെ
## ഒരാൾ...





# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**

[illegible] Sep-22 to 28-Sep-22

| | |
|---|---|
| Educational Aid | [illegible]4,48,490.00 |
| Housing Aid | [illegible]3,42,780.00 |
| Marriage Aid | [illegible]2,80,000.00 |
| Medical Aid | [illegible]9,56,030.00 |
| SPECIAL Aid | [illegible]67,000.00 |
| Grand Total | [illegible]2,94,300.00 |

[illegible]

Contribution (September 2022)

662 P.I Mathai
663 C.M .George
664 Bobby Kurian
665 Thomas P.M
666 Binu V Thomas
667 William IT
668 Febin Kuriakose
669 Binzy Abraham
670 Anu C. Paulose
671 Rajan C.Paul
672 Fr. Mathew Nedumparampil
673 Shanty John
674 Bijo Elcey Thomas
675 Febin Kuriakose
676 Fr. O V Elias
677 Koshy P. Jacob
678 Dr Thomas David
679 V.M. Mathew
680 Biju Koshy
681 Shaji John
682 Jacob AK
683 George Kuriakose
684 Merin & Sharon John
685 Shijo K. Mathew
686 OCYM Diocese Of Chengannur
687 Soloman Chenan Thomas
688 Dr Alexander Thomas
689 ST. Thomas Orthodox Congregation Saudi Arabia
690 The Holy Trinity Ashram, Ranni
691 Abraham Mathew
692 St. George Orthodox Church Kanpuzha
693 Arun Alex
694 John MP
695 Robin Abraham
696 Mariamma Simon
697 ST. George Orthodox Syrian Church Anchal
698 The Superior, Bethany Asram Perunad
699 Linson KE
700 Baby N C
701 Rev. T.M Samuel Corepiscopa
702 Fr T. George, Perumpral
703 Chris Kuriakose
704 Prof. E. John Mathew
705 Shaji Varghese
706 Joy Samuel
707 A.S Thomas
708 George Varghese P
709. Rev. Scaria P Chacko
710. V.g Jacob Ernakulam
711 Geo paul Chemmanam, Peruva
712. St.Mary's Orthodox Church Koorthamala Koipuram
713 Prayer Group Koipuram
715 St.George Sunday School Koipuram
716. St.Gregorios Youthmovement Koipuram
717. St.Joh's Chappal koorthamala Koipuram
718. St.George Chappal Koorthamala Koipuram
719. Marthamariyam Samajam Koorthamala
720. Paulosekutty George Mulamkulam North, KTM
721. Jesna Paulose Mulamkulam North KTM
722. St.George Orthodox Church Mulamkulam KTM
723. John Baby Coonoor
724. A V Mathai Coonoor
725. Renjit Kuruvilla Coonoor
726. Rosamma Samuel PTM
727. Kurian Varghese
728. Basil Mathew PTM
729 T.R Yohannan Valamboor
730. V.K Paul & V,K Merin
731. Thomas N.A
732. Eldhose Ernakulam
733. George T Jacob Doha Quater
734. Reny Varghese Mavelikara
735. Elizabeth Hyderabad
736. Fr.Joy M Joy PTM
737 Shaji Elajickal Kuwait
738. Jacob Mathew Duba Uae
739. Johnson K Zachariah Pathanapuram Kollam
740. St.Thomas Orthadox Church Delhi Diocese Ambala
741. Martha Mariyam Samajam Hauzkhas Delhi
742. Ltl Col Ninan joseph New Delhi
743 St Mary's Orthadox Cathedral New Delhi
744 Mar Gregorios Orthodox Church Lucknow U.P
745. Oommen Panicker Saritha Vihar Charity Socitey
746. St.Thomas Orthodox Church Saritha Vihar New Delhi
747. St.Thomas Orthodox Church Ghaziabad
748. The Muthoot Group M.g George New Delhi
749. Mgocsm Delhi Diocese
750. Amoss Delhi Diocese
751. Indian Orthodox Diaspora Delhi Dioc.
752. Orthodox Christian YouthMovement Newdelhi
753 St George Orthodox Church Dwaraka N D
754. St.Basil Orthodox Church Rohini Delhi
755. Fr.Pathrose Joy Jaipur Rajasthan
756. Mar Gregorios Orthodox Church Delhi Diocese
757. St.Mary's Orthodox Church Chandigrah
758 St.Stephen's Orthodox Church Delhi
759. St.John's Orthodox Church Mayur Vihar Delhi
760. St.Mary's Orthodox School Krishnapuram Kanpur
761. St.Mary's Orthodox Church Faridabad Haryana
762 St Gregorious Orthodox Church Meerut UP
763 St Gregorious Orthodox Church Janakpuri New Delhi
764. St James Orthodox Church Mayur Vihar New Delhi
765 St George Orthodox Church Jalandhar
766. St.Joseph's Orthodox Church Tughlakabad New Delhi
767 Marth Mariyam Vanitha Samajam Delhi Diocese
768 St.Paul's School Houz Khas New Delhi
769. St.Paul's Pre-Primary School New Delhi
770 St.Paul's School Aya Nagar New Delhi
771 St.Paul's Junior Aya nagar School New Delhi
772 Benny Thankachan Mavelikkara
773 Koshy Easo Mavelikkara
774 Fr Dr.Thomas Varghese Chenganoor
775 Tabor St.Mary's Orthodox Church Channanikadu KTM
776 St Marys Orthodox Syrian Church Haripad Alappuzha
777. K.A Paulose Kunnel Muvattupuzha
778 Fr John Kuriakose Elanji Kottayam
779 P C Chacko Muttambalam KTM
780 Rev.Fr.K.v Paulose Chelliozhukkam KTM
781 Babu Thottakkad Ktm
782 Shine David USA
783 Dr Thomson Grace Kollam
784 St.Gregorios Church Switzerland
785 Mejo P akkattu Konni
786 Bibin K Thiruvalla 877
787 Stephen Babu
788 Thomas O k
789 Anu C Paulose
790 Re Fr.Scaria P Chacko Ramamagalam
791 Mathew T j Chengannur
792. Thomas P.M
793 Regi Philipose Kayamkulam
794 Vinson Varghese P PTM
795 Rev.Fr.Mathew Nedumparambil
796. William .T
797 Austin TW
798 Joseph P.T
799 Thomas John
800 St.Gregorios Malankara Orthodox Syrian Church Rochester Hills MI
801 Geo Paul
802 Abraham Philip
803 Vinu Kuriakose
804 Mathew T j
805 James O M
806 St. Gregorios Indian Orthodox Church Melbourne
807 Susy Thomas KTM

**Address:**
Baselios Marthoma Mathews I I,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews II |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBIN NBB104 |

## Malankara Orthodox Syrian Church

Catholicate Aramana, Devalokam P.O (Via ) Muttambalam,
Kottayam-686004 Kerala India
Tel no 0481 2578500, 2578499 *Email:* catholicos@mosc.in
*Web Manager* webmanager@mosc.in
*Public Relations officer* . pro@mosc.in

## SMB JUBILEE HOUSES

അമേരിക്കയിലെ ആദ്യഇടവകകളിൽ ഒന്നായ ന്യൂയോർക്കിലെ ബ്രോങ്ക്സ് St. Mary's സുവർണ്ണ ജൂബിലിയുടെ ഭാഗമായി വീടില്ലാത്ത എന്നാൽ മൂന്ന് സെന്റ് ഭൂമിയെങ്കിലും സ്വന്തമായുള്ളവർക്കു വീട് നിർമ്മിച്ചു നൽകുന്നു. വിധവകൾക്കും അനാഥർക്കും മുൻഗണന. അപേക്ഷയോടപ്പം താഴെ പറയുന്ന കാര്യങ്ങൾ ഉണ്ടായിരിക്കണം.

1. പ്രമാണത്തിന്റെ കോപ്പി, 2. കരം അടച്ച രസീത് 3. സ്വന്തം ഇടവകയിലെ അല്ലെങ്കിൽ സമീപ ഇടവക യിലെ വികാരിയുടെ സാക്ഷ്യപത്രം. 4. പണിതു കഴിഞ്ഞാൽ അടുത്ത 10 വർഷത്തേയ്ക്ക് വിൽക്കില്ലയെന്നുള്ള അപേക്ഷകന്റെ ഉറപ്പ്

സാമ്പത്തീകമായി പിന്നോക്കം നിൽക്കുന്ന ഇടവകകളിൽ നിന്നോ ഗ്രാമങ്ങളിൽ നിന്നോ ഉള്ള അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളൂ. Maximum 500 sq feet.

*Contact :*
**Rev. Fr . Dr . Varghese** M . D (Vicar)
St .Mary's Orthodox Church,
360 Bedford Park Blvd, Bronx, NY
e-mail: smbjubilee@gmail.com,
varghesеachen@gmail.com

**Conditions :** Maximum 7 lakhs Rupees will be allowed Money will be transferred in three stages (1st installment at the time of In any)



കോവിഡ് 19 മഹാമാരിയുടെ കാലഘട്ടത്തിൽ സമൂഹത്തിന്റെ ആരോഗ്യവും സുരക്ഷയും സംരക്ഷിക്കുന്നതിൽ അതുല്യമായ സംഭാവനകൾ നൽകിയതിന് U.A.E സർക്കാർ ഏർപ്പെടുത്തിയ Waterfalls Global Award 2022ന് Dr അലക്സാണ്ടർ തോമസ് അർഹനായി. അബുദാബി, ഖസർ അൽ ബഹർ മജ്ലിസിൽ നടന്ന അവാർഡ് ദാന ചടങ്ങിൽ UAE President വിജയികളെ ആദരിച്ചു ബാംഗ്ലൂർ ഭദ്രാസനത്തിലെ ഹെബ്ബാൾ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

# കൂട്ടിക്കൽ ഭവന നിർമ്മാണ പദ്ധതി 22 ഭവനങ്ങൾ കൂദാശ ചെയ്തു



മുണ്ടക്കയം, കൂട്ടിക്കൽ പ്രദേശങ്ങളിൽ ഉണ്ടായ മഹാ പ്രളയത്തിൽ വീട് നഷ്ടപ്പെട്ടവർക്ക് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നേതൃത്വത്തിൽ 22 ഭവനങ്ങൾ നിർമ്മിച്ച് നൽകി. പ്രളയ ബാധിത പ്രദേശങ്ങൾ സഭയുടെ പരമാദ്ധ്യക്ഷൻ പരി.ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവയും കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്താ അഭിവന്ദ്യ യൂഹാനോൻ മാർ ദീയസ്കോറോസ് തിരുമേനിയും സന്ദർശിക്കുകയും, സമയബന്ധിതമായി വീടുകൾ പൂർത്തീകരിക്കുന്നതിന് വേണ്ട ക്രമീകരണങ്ങൾ ചെയ്തു. പാമ്പാടി മാർ കുറിയാക്കോസ് ദയറാ മാനേജർ ഫാ മാത്യു കെ ജോണിനെ കോ-ഓർഡിനേറ്ററായും ഫാ. കുര്യാക്കോസ് മാണി, ഫാ. യോഹന്നാൻ എന്നിവരെ സഹ മെമ്പർമാരായും കമ്മറ്റി രൂപീകരിച്ചു.

നിർമ്മാണം പൂർത്തീകരിച്ച എല്ലാ വീടുകളുടേയും കൂദാശ അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഭവനങ്ങളുടെ താക്കോൽ ദാനം പൂഞ്ഞാർ എംഎൽഎ അഡ്വ. സെബാസ്റ്റ്യൻ കുളത്തുങ്കൽ നിർവ്വഹിച്ചു. ഫാ. പൗലോസ് നൈനാൻ, ഫാ. മാത്യു കെ. ജോൺ, ഫാ. കുര്യാക്കോസ് മാണി, സഭാ മാനേജിംഗ് കമ്മിറ്റി അംഗം ഫാ. കുര്യൻ ഉതുപ്പ് , മുണ്ടക്കയം ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ് ശ്രീമതി രേഖാ ദാസ്, ഗ്രാമ പഞ്ചായത്ത് അംഗങ്ങളായ ഷേർളി വർഗ്ഗീസ്, സിനിമോൾ തടത്തിൽ, ഫൈസൽ മോൻ, ബെന്നി ചേറ്റുകുഴി, എന്നിവർ പ്രസംഗിച്ചു. സെബാ സ്റ്റ്യൻ ചുള്ളിത്തറ, ആ ജയചന്ദ്രൻ . സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ ഷിബു പറപ്പോട്ട്, അനിൽ മോൻ എം.എ, സോബിച്ചൻ എബ്രഹാം ഭദ്രാസന കൗൺസിൽ അംഗങ്ങളായ സുനിൽ . സി ചുങ്കത്തിൽ പറമ്പിൽ, ഷാജി കെ തോമസ്, സാം വർഗ്ഗീസ്, എം. ജെ. കുരുവിള മുണ്ടമറ്റം, പി.കെ ചെറിയാൻ പള്ളത്തുശേരിൽ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവർ പങ്കെടുത്തു.




**അ**തീതമായതിലേക്കൊരു കുതിക്കലാണ് ഓരോ കലാവിഷ്ക്കാരങ്ങളും ദേശകാല പരിമിതികളെ ഉല്ലംഘിക്കുന്ന ഒരു പടപ്പുറപ്പാട് തന്നെ.

ബൃഹദ് പിത്തത്തിലേക്കുള്ള, ഉപരിബോധത്തിലേക്കുള്ള ഈ പ്രയാണത്തിൽ അതാദ്യം ആശ്ലേഷിക്കുക അപരത്വത്തെയാണ് എന്റെ സങ്കുചിത തത്വങ്ങളിൽ നിന്നിറങ്ങി അപരനിലേയ്ക്കും പിന്നെ അതീതത്തിലേയ്ക്കുമുള്ള ഒരു മാഹായാനം ഈ കൃതി മുന്നോട്ടു വയ്ക്കുന്നതും അത്തരമൊരു പ്രചോദനത്തെയാണ്.

– സഖേർ (അവതാരികയിൽ നിന്ന്)
ജീവൻ ബുക്സ് ഭരണങ്ങാനം

ഫാ. ഡോ. കെ. എം. ജോർജ്



# BISHOP KALLISTOS WARE :

## പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസത്തിന്റെ പാശ്ചാത്യ [illegible]

ഇരുപതാം നൂറ്റാണ്ടിൽ ഗ്രീക്ക്, റഷ്യൻ തുടങ്ങിയ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ പ്രസിദ്ധമായ പേരാണ് ബിഷപ്പ് കാലിസ്റ്റോസ് വെയർ (Kallistos Ware). ഇംഗ്ലീഷുകാരനായി ജനിച്ച് ആംഗ്ലിക്കൻ സഭയിൽ അംഗമായിരുന്ന Timothy Ware പതിനേഴാം വയസിൽ ഓർത്തഡോക്സ് വിശ്വാസത്തിൽ ആകൃഷ്ടനാ യി. പണ്ഡിതനായ സന്യാസിയും ഓക്സ്ഫഡ് സർവ്വകലാശാല അദ്ധ്യാപകനും ആയിരുന്നു. കാലിസ്റ്റോസ് എന്നത് സന്യാസനാമമാണ്. 'അതിമനോഹരം' എന്നാണ് വാക്കിനർത്ഥം. ഒരു പുരാതന ഗ്രീക്ക് വിശുദ്ധന്റെ പേരാണ്. ടിമോഥി വെയർ ലണ്ടനിലെ വെസ്റ്റ് മിനിസ്റ്റർ സ്കൂളിൽ രാജകീയ സ്കോളർഷിപ്പോടെ പഠിച്ച് പിന്നീട് ഓക്സ്ഫഡിലെ മഡ്ലീൻ (Magdalene) കോളജിൽ നിന്ന് പ്രശസ്തമായ നിലയിൽ ബിരുദം എടുത്തു. 1958-ൽ ഓർത്തഡോക്സ് സഭാ അംഗത്വം സ്വീകരിച്ചു. കമ്മ്യൂണിസ്റ്റ് ഭരണകാലത്ത് മോസ്കോ പേട്രിയാർക്കേറ്റുമായി വിഘടിച്ച് റഷ്യക്ക് പുറത്തുണ്ടായ റഷ്യൻ സഭയാണ് (Russian Orthodox Church outside Russia) അദ്ദേഹം ആദ്യം പരിചയപ്പെട്ടത്. സോവിയറ്റ് യൂണിയന്റെ തകർച്ചയ്ക്കു ശേഷം ആ വിഭാഗം മോസ്ക്കോ പേട്രിയാർക്കേറ്റുമായി അനുരഞ്ജനത്തിലായി. ഒരു വിദ്യാർത്ഥി ആയിരിക്കെ ലണ്ടനിൽ ബക്കിങ്ങാംപാലസ് റോഡിലൂടെ നടന്നുപോയപ്പോൾ ഒരു പള്ളിയിൽ നിന്ന് മനോഹരമായ സംഗീതവും കുന്തിരിക്കത്തിന്റെ സുഗന്ധവും അനുഭവിച്ച് വളരെ യാദൃച്ഛികമായി അവിടെ കയറി ചെന്ന ടിമോഥി എന്ന ഇംഗ്ലീഷ് യുവാവ് വ്യത്യസ്തമായ ആ റഷ്യൻ ഓർത്തഡോക്സ് പള്ളിയിലെ ആരാധനയുടെ സൗന്ദര്യത്തിലൂടെ ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ച കഥ അദ്ദേഹം തന്നെ വിവരിക്കുന്നുണ്ട് (The Inner Kindom, St Vladimir's Seminary Press, 1993). ഗ്രീക്ക്, ലാറ്റിൻ തുടങ്ങിയ ക്ലാസ്സിക്കൽ ഭാഷകളിൽ പ്രാവീണ്യം നേടിയ ടിമോഥി ശക്തമായ സന്യാസവിളി ലഭിച്ചതുമൂലം യറുശലേം, ഗ്രീസിലെ മൗണ്ട് ആതോസ് തുടങ്ങിയ സ്ഥലങ്ങളിലെല്ലാം ആശ്രമങ്ങൾ സന്ദർശിച്ചു. അവസാനം പത്മോസ് ദ്വീപിലെ (അതായത് സുവിശേഷകനായ വി. യോഹന്നാൻ നാടുകടത്തപ്പെട്ട് താമസിച്ച് വെളിപാട് പുസ്തകം എഴുതിയതായി പറയുന്ന ഗ്രീക്ക് ദ്വീപ്) സന്യാസാശ്രമത്തിൽ അംഗമായി. 1966-ൽ അദ്ദേഹം കോൺസ്റ്റാന്റിനോപ്പിൾ എക്യുമിനിക്കൽ പാത്രിയർക്കീസിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു. അതെത്തുടർന്ന് പൂർണ്ണ സന്യാസിയായി വ്രതമെടുക്കുകയും കലിസ്റ്റോസ് എന്ന സന്യാസ നാമം സ്വീകരിക്കുകയും ചെയ്തു. അതേ വർഷം ഓക്സ്ഫഡിൽ ഈസ്റ്റേൺ ഓർത്തഡോക്സ് പഠനങ്ങളുടെ അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. പത്തനംതിട്ടയിൽ മലങ്കരസഭ കാതോലിക്കേറ്റ് കോളജ് ആരംഭിച്ചപ്പോൾ, രണ്ടു വർഷം (1953-54) പ്രിൻസിപ്പാളായി ക്ഷണിക്കപ്പെട്ട പണ്ഡിതനായ നിക്കോളാസ് സെർനോവിന്റെ പിൻഗാമി ആയിട്ടാണ് അദ്ദേഹം ഓക്സ്ഫഡിൽ നിയമിക്കപ്പെട്ടത് (1975-ൽ സെർനോവിനെ ഈ ലേഖകൻ ഓക്സ്ഫഡിൽ വച്ച് സന്ദർശിച്ചപ്പോൾ, അദ്ദേഹവും ഭാര്യ മിലിറ്റ്സയും വളരെ ഹൃദ്യമായി സ്വീകരിച്ചത് ഓർക്കുന്നു). കാലിസ്റ്റോസ് നീണ്ട 35 വർഷം ഓക്സ്ഫഡിൽ അദ്ധ്യാപകനായി തുടർന്നു. അതിനിടയിൽ അദ്ദേഹത്തെ ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ ഡിയോക്ലീയാ എന്ന ഒരു പുരാതന ഭദ്രാസനത്തിന്റെ സ്ഥാനീയ ബിഷപ്പായി വാഴിച്ചു. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ പലതിലും ചിലപ്പോൾ പ്രശസ്തരായ അൽമായ വേദശാസ്ത്രജ്ഞന്മാരെയും വൈധവ്യരായി സന്യസിക്കുന്ന വിവാഹിത വൈദികരെയും ശീർഷകസ്ഥാനികളായ മെത്രാന്മാരായി (Titular bishops) നിയമിക്കുന്ന രീതി ഉണ്ട്. മെത്രാനായ ശേഷവും കാലിസ്റ്റോസ് ഓക്സ്ഫഡിൽ പഠിപ്പിക്കുകയും അവിടെയുള്ള ഗ്രീക്ക് ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി തുടരുകയും ചെയ്തു.

ആംഗ്ലിക്കൻ പാരമ്പര്യത്തിൽനിന്ന് ഓർത്തഡോക്സ് വിശ്വാസത്തിലേക്ക് വന്നപ്പോൾ ബിഷപ്പ് കാലിസ്റ്റോസിന് ആദ്യകാലത്ത് ദുഃഖകരമായ അനുഭവങ്ങൾ പലതുമുണ്ടായി. കോൺസ്റ്റാന്റി

നോപ്പിളിലെ ഗ്രീക്കു പേട്രിയാർക്കേറ്റും മോസ്ക്കോയിലുള്ള റഷ്യൻ ഓർത്തഡോക്സ് പേട്രിയാർക്കേറ്റും തമ്മിലുള്ള സ്വരചേർച്ച ഇല്ലായ്മ, റഷ്യൻ സഭയിൽ തന്നെ റഷ്യക്ക് പുറത്തുണ്ടായിരുന്ന വിശ്വാസി സമൂഹവും മോസ്ക്കോ പേട്രിയാർക്കേറ്റുമായുള്ള ഉരസലുകൾ, ചില ഓർത്തഡോക്സ് സന്യാസാശ്രമങ്ങളിലും വൈദികർക്കിടയിലും നിലനിന്നിരുന്ന തീവ്ര യാഥാസ്ഥിതിക വിശ്വാസങ്ങൾ എന്നിവയെല്ലാം നവവിശ്വാസിയായി വന്ന കാലിസ്റ്റോസിനെ വെട്ടിലാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ഓർത്തഡോക്സ് വിശ്വാസം വേണ്ടത്ര മുറുക്കമുള്ളതല്ലെന്നും, ഒരു ഇംഗ്ലീഷുകാരന് എങ്ങനെ ഓർത്തഡോക്സ് വിശ്വാസത്തിന്റ ആഴം മനസ്സിലാക്കാൻ കഴിയുമെന്ന വിമർശനവും, അദ്ദേഹത്തിന്റെ നിലപാടുകൾ വളരെ കൂടുതൽ എക്യൂമിനിക്കൽ ആണെന്നുള്ള ആരോപണവും പല ഭാഗത്തു നിന്നും ഉണ്ടായി. എന്നാൽ അദ്ദേഹം പ്രായമായതോടെ പൊതുവെ എല്ലാവർക്കും സ്വീകാര്യനായി എന്നതാണ് വാസ്തവം. അദ്ദേഹം നേരിട്ട പ്രശ്നം മിക്കവാറും എല്ലാ ഓർത്തഡോക്സ് സഭകളിലും ഉണ്ട്. ഒരുതരം അടഞ്ഞ ജാതീയതയും അതിരുകടന്ന യാഥാസ്ഥിതികതയും മറ്റുള്ളവരെ സ്വീകരിക്കുവാനുള്ള മടിയും മറ്റും പൊതുവെ നാം കാണുന്ന കാര്യങ്ങൾ ആണല്ലോ. ഏതായാലും കാലിസ്റ്റോസ് വെയർ അദ്ദേഹത്തിന്റെ വളരെ സുദൃഢമായ പഠനത്തിലും പാണ്ഡിത്യത്തിലും വിശ്വാസത്തിലും ഉറച്ചു നിന്നു. ആവശ്യമില്ലാത്ത തർക്കങ്ങളിലോ വാഗ്വാദങ്ങളിലോപെടാതെ ഓർത്തഡോക്സ് വിശ്വാസത്തെ നന്നായി പാശ്ചാത്യ ലോകത്ത് അവതരിപ്പിച്ചു. 1917-ൽ റഷ്യൻ വിപ്ലവത്തോടെ പശ്ചിമ യൂറോപ്പിലേക്ക് കുടിയേറിയ ലോസ്കി, മയൻഡോർഫ്, ഷ്മേമൻ, എവ്ഡോക്കിമോവ്, ഫ്ളോറോവ്സ്ക്കി തുടങ്ങിയ പ്രശസ്ത വേദശാസ്ത്ര ചിന്തകന്മാരെപ്പോലെ തന്നെ കാലിസ്റ്റോസ് വെയറിന്റെ ചിന്തകളും രചനകളും വളരെയധികം പാശ്ചാത്യരെ ഓർത്തഡോക്സ് വിശ്വാസത്തിലേക്കും പൗരസ്ത്യ ആദ്ധ്യാത്മികതയിലേക്കും നയിക്കുവാനിടയാക്കി.

അദ്ദേഹവുമായി നന്നായി ഇടപെടുവാൻ അവസരം ലഭിച്ചത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ഒരിക്കൽ ഒരു വേദശാസ്ത്ര സമ്മേളനത്തിൽ, പ്രയാസമുണ്ടായ ഒരു സന്ദർഭത്തിൽ അദ്ദേഹം സഹായിച്ചത് ഇത്തരുണത്തിൽ ഓർക്കട്ടെ. ടർക്കിയിലെ പുരാതന നഗരമായ ഈസ്റ്റാംബൂൾ (കുസ്തന്തീനോപോലിസ്) അടുത്തുള്ള മർമാര കടലിൽ, ഹൽക്കി ദ്വീപിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ പ്രസിദ്ധമായ ഒരു തിയോളജിക്കൽ കോളജുണ്ട്. തുർക്കി അധികാരികൾ കോളജ് അടപ്പിച്ചെങ്കിലും അത് ഗ്രീക്ക് ഓർത്തഡോക്സുകാരുടെ ആശ്രമമായി ഇപ്പോഴും തുടരുന്നു. പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്ര വിദ്യാലയങ്ങളുടെ ഒരു സമ്മേളനം ഏതാണ്ട് ഇരുപത്തഞ്ചു വർഷങ്ങൾക്ക് മുമ്പ് അവിടെ വെച്ചു നടന്നു (ഓറിയന്റൽ ഓർത്തഡോക്സ് സഭാ വിദ്യാലയങ്ങൾ ഉൾപ്പെടുന്നില്ല). വേദശാസ്ത്ര വിദ്യാഭ്യാസം സംബന്ധിച്ച് ഒരു വിഷയം അവതരിപ്പിക്കാൻ ക്ഷണം ലഭിച്ചത് അനുസരിച്ച് അവിടെ ഒരു പ്രഭാഷണം നടത്താൻ എനിക്ക് അവസരമുണ്ടായി. സാന്ദർഭികമായി ഇന്ത്യയിലെ ഗുരുകുല സമ്പ്രദായത്തെക്കുറിച്ച് ഞാൻ സൂചിപ്പിച്ചു. ക്രിസ്തുവിനെ ഭാരതീയ രീതിയിൽ ഗുരുവായി കാണുന്ന ചിത്രകലാരീതിയെക്കുറിച്ചും പറഞ്ഞു. പ്രസംഗം കഴിഞ്ഞപ്പോൾ എനിക്ക് മുൻ പരിചയമില്ലാത്ത രണ്ടു റഷ്യക്കാർ എഴുന്നേറ്റ് കഠിനമായി പ്രസംഗത്തെ വിമർശിക്കയുണ്ടായി. യേശുക്രിസ്തുവിനെ "ഗുരു" എന്നു വിളിക്കുന്നത് വേദവിപരീതമാണെന്നാണ് അവരുടെ പക്ഷം. ഹരേ കൃഷ്ണ പ്രസ്ഥാനം, യോഗ തുടങ്ങിയവയും പലതരം വിചിത്രമായ ഗുരുസങ്കൽപ്പങ്ങളും യൂറോപ്പിൽ പ്രചരിച്ചിരുന്ന കാലമായിരുന്നു അത്. ഞാൻ അല്പം അന്ധാളിച്ചു. പക്ഷേ എന്റെ പ്രയാസം ബിഷപ്പ് കാലിസ്റ്റോസ് മനസ്സിലാക്കി. അദ്ദേഹം എഴുന്നേറ്റ് വളരെ ശാന്തമായി പറഞ്ഞു; "ഗുരു എന്നാൽ സംസ്കൃതത്തിൽ ടീച്ചർ എന്നേ അർത്ഥമുള്ളു. സുവിശേഷങ്ങളിൽ യേശുവിനെ 'റബ്ബീ' എന്നു ശിഷ്യർ വിളിക്കുന്നുണ്ടല്ലോ. അതു തന്നെയാണ് ആ വാക്കിന്റെ അർത്ഥം. യൂറോപ്പിലും അമേരിക്കയിലും ഇപ്പോൾ പ്രചരിക്കുന്ന 'ഗുരു' സങ്കൽപ്പമല്ല ഫാദർ ജോർജ് സൂചിപ്പിച്ചത്. ഇന്ത്യൻ പാരമ്പര്യത്തിൽ വളരെയേറെ അർത്ഥമുള്ള ആദരണീയ പദമാണ് ഗുരു. അത് നാം ആ അർത്ഥത്തിൽ തന്നെ മനസ്സിലാക്കേണ്ടതാണ്." അതോടെ രംഗം ശാന്തമായി.

മലയാളത്തിൽ ഫിലോക്കാലിയ തുടങ്ങിയ വളരെ പ്രസിദ്ധമായ ഓർത്തഡോക്സ് അദ്ധ്യാത്മിക ഗ്രന്ഥങ്ങൾ തർജ്ജമ ചെയ്യിച്ച് അച്ചടിപ്പിച്ച് സൗജന്യമായി വിതരണം ചെയ്ത ഡോ. ചെറിയാൻ ഈപ്പൻ പല പ്രാവിശ്യം ബിഷപ്പ് കാലിസ്റ്റോസിനെ ഓക്സ്ഫഡിൽ വെച്ച് കാണുകയുണ്ടായി. ഗ്രീസിലെ മൗണ്ട് ആഥോസിൽ ഗ്രീക്ക് മൂലഭാഷയിലുള്ള ഫിലോക്കാലിയയുടെ നാലു വാല്യങ്ങൾ തർജിമ ചെയ്തു. അഞ്ചാമത്തേതിലേക്ക് കടക്കാൻ മടിയായിരുന്നു. എന്തോ ആദ്ധ്യാത്മിക കാരണം അതിന്റെ പിറകിലുണ്ടായിരിക്കാം. എന്നാൽ ഡോ. ചെറിയാൻ സാഹസികമായി മൗണ്ട് ആഥോസിൽ ചെന്ന് ആരേയും കാണിക്കാതെ വെച്ചിരുന്ന ഫിലോക്കാലിയയുടെ മൂല കൃതി കാണുകയും റഷ്യൻ പരിഭാഷ ഉപയോഗിച്ച് മലയാളത്തിൽ അഞ്ചു വാല്യങ്ങളും മൊഴിമാറ്റം നടത്തിക്കയും ചെയ്തു.

എപ്പോഴെങ്കിലും ഇന്ത്യയിൽ മലങ്കര സഭ സന്ദർശിക്കാൻ ബിഷപ്പ് കാലിസ്റ്റോസിനെ ക്ഷണിച്ചെങ്കിലും അനാരോഗ്യം കാരണം ദൂരയാത്ര ഒഴിവാക്കുകയാണെന്ന് പറഞ്ഞിരുന്നു. അദ്ദേഹത്തിന്റെ രചനകളിൽ ബിസന്റയിൻ പാരമ്പര്യത്തിലുള്ള പൗരസ്ത്യ സഭകളെക്കുറിച്ചും അവയുടെ ആദ്ധ്യാത്മിക ധാരകളെക്കുറിച്ചുമാണ് പറയുന്നത്. എന്നാൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ഐക്യ ചർച്ചകളോടും അവയുടെ ശുഭകരമായ നിഗമനങ്ങളോടും അദ്ദേഹം യോജിക്കയും ചെയ്യുന്നുണ്ട്.

എങ്കിലും അദ്ദേഹം ഓർത്തഡോക്സ് സഭയ്ക്കു പുറത്തുനിന്നു വന്ന ആൾ ആയതുകൊണ്ട് അവിടവിടെ അദ്ദേഹത്തെ വിമർശിക്കുന്ന ഓർത്തഡോക്സ് തീവ്രവാദികളും ഉണ്ടാകും. എ.ഡി. 451-ലെ കൽക്കദോനാ സുന്നഹദോസിനു ശേഷം ഗ്രീക്ക് പാരമ്പര്യത്തിലുള്ള പൗരസ്ത്യ ഓർത്തഡോക്സ് സഭകളും മലങ്കരസഭ ഉൾക്കൊള്ളുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള വേർതിരിവ് യാഥാസ്ഥിതിക കേന്ദ്രങ്ങൾ ഇപ്പോഴും ഗൗരവമായി എടുക്കുന്നുണ്ടെന്ന് അദ്ദേഹത്തിനറിയാം. അതുകൊണ്ട് അനാവശ്യമായ വിമർശനങ്ങൾ ഒഴിവാക്കാൻ രചനകളിലും പ്രഭാഷണങ്ങളിലും അല്പം മുൻകരുതലെടുക്കുന്നത് സ്വാഭാവികമാണ്. ഏതായാലും സഭാപിതാക്കന്മാരുടെ ജീവിതവും കൃതികളും ആഴമായി പഠിക്കുകയും ഉചിതമായി ഉദ്ധരിക്കുകയും ചെയ്യുന്ന അദ്ദേഹത്തിന്റെ രചനകൾ നമ്മുടെ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലും പ്രയോജനകരമായി ഉപയോഗപ്പെടുത്താവുന്നതാണ്. അന്തരിച്ച പ. പൗലോസ് ദ്വിതീയൻ ബാവായുടെ സാന്നിധ്യത്തിൽ, കോട്ടയം ഭദ്രാസന പ്രതിമാസ വൈദിക സമ്മേളനങ്ങളിൽ കാലിസ്റ്റോസിന്റെ The Orthodox Way അടിസ്ഥാനമാക്കി ചില ചിന്തകൾ അവതരിപ്പിച്ചിട്ടുണ്ട്. ഐക്കൺ പ്രസ്ഥാനത്തിന്റെ മുൻനിര പ്രവർത്തകനായ എബ്രഹാം ചിറയ്ക്കൽ ആവശ്യമായ പുസ്തകങ്ങൾ ഞങ്ങൾക്ക് എത്തിച്ചു തന്നതും ഓർക്കുന്നു. സന്യാസവും പാണ്ഡിത്യവും ഉത്തമ ജീവിതവും വിനയവും സമ്മേളിക്കുന്ന കാലിസ്റ്റോസ് മെത്രാപ്പോലീത്തായുടെ സാത്വിക സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# വിശുദ്ധാലങ്കാരം ധരിച്ച് യഹോവായെ നമസ്ക്കരിപ്പീൻ

– ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

സങ്കീർത്തനം 29 ദൈവസ്തുതിയുടെ ഒരു സങ്കീർത്തനമാണ്. (a psalm of praise to God) ഒപ്പം ദൈവജനത്തെ ആശ്വസിപ്പിക്കുവാനും സന്തോഷിപ്പിക്കുവാനും സഹായിക്കുന്നു. ഈ സങ്കീർത്തനത്തെ സൗകര്യാർത്ഥം മൂന്നായി തിരിക്കാം.

1. പ്രവേശിക അഥവാ ആമുഖം (Introduction) വാക്യങ്ങൾ 1,2) ദൈവത്തെ സ്തുതിക്കുവാൻ മാലാഖമാരോട് അപേക്ഷിക്കുന്നു.

2. പ്രധാന ഭാഗം (Main Body) 3 മുതൽ 9 വരെയുള്ള വാക്യങ്ങൾ കൊടുങ്കാറ്റിലും ഇടിമുഴക്കത്തിലുമുള്ള ദൈവശബ്ദം തിരിച്ചറിയുക. ദൈവത്തിന്റെ ശക്തി അവതരിപ്പിക്കുന്നു

3. പ്രായോഗിക ഭാഗം (Application part) വാക്യങ്ങൾ 10,11 ദൈവത്തിന്റെ ശക്തിയും മഹത്വവും കാണുവാനുള്ള അവസരം പ്രകൃതി ശക്തികളിലെ ദൈവസാന്നിദ്ധ്യം തിരിച്ചറിയുന്നു. ദൈവത്തിന്റെ സംരക്ഷണയിൽ അഭയം തേടുക.

ദാവീദിന്റെ ഒരു സങ്കീർത്തനം എന്നു വി. വേദഗ്രന്ഥം തന്നെ സാക്ഷിക്കുന്നു. യഹൂദന്മാരുടെ, ഗോതമ്പിന്റെ വിളവെടുപ്പു പെരുന്നാളായ പെന്തിക്കോസ്തിയുടെ (shavaout) ആദ്യദിന സുനഗോഗ് ആരാധനയിൽ ഈ സങ്കീർത്തനം ആലപിച്ചിരുന്നു. പ്രകൃതിയിലെ പ്രതിഭാസങ്ങളിലൂടെ ദൈവമഹത്വം തിരിച്ചറിയണം. പ്രകൃതിയിൽ നിറഞ്ഞു നില്ക്കുന്ന ദൈവസാന്നിദ്ധ്യത്തെ ഓർമ്മപ്പെടുത്തുന്നു. പ്രകൃതിയേയും ദൈവം പരിപാലിക്കുന്നു. ബൈസന്റൈയിൻ പാരമ്പര്യത്തിൽ ദനഹായ്ക്കു (Epiphany) ഈ സങ്കീർത്തനം വായിക്കുന്നു. നമ്മുടെ ആരാധനാക്രമത്തിൽ വി. കുർബ്ബാനയുടെ പരസ്യഭാഗത്തിനു ശേഷം, കാർമ്മികൻ വി. കുർബ്ബാന അനുഭവിച്ച് പൂർത്തിയാക്കുന്ന വേളയിൽ രഹസ്യമായി ഈ സങ്കീർത്തനം ചൊല്ലുന്നു. ഈ സങ്കീർത്തനത്തെ ഒരു സമ്പൂർണ്ണ സ്തുതിപ്പായി വിശേഷിപ്പിക്കുന്നു. പതിനൊന്നു വാക്യങ്ങളുള്ള ഈ സങ്കീർത്തനത്തിൽ '7' പ്രാവശ്യം "യഹോവയുടെ ശബ്ദം" എന്ന പ്രയോഗം ആവർത്തിക്കുന്നതിനാൽ, "ഏഴിടിനാദ സങ്കീർത്തനം" എന്ന വിശേഷണവുമുണ്ട്. വെളിപാടു 10:3 ൽ ഏഴ് ഇടിനാദത്തെക്കുറിച്ച് പറയുന്നു. "യഹോവ ആകാശത്തിൽ ഇടിമുഴക്കി, അത്യുന്നതൻ തന്റെ നാമം കേൾപ്പിച്ചു" എന്ന് ശമുവേൽ 22:14 ൽ കാണുന്നു. ദൈവത്തിന്റെ ഇടിമുഴക്ക ശബ്ദത്തെക്കുറിച്ച് ഇയ്യോബ് 37:4-14 സങ്കീർത്തനങ്ങൾ 18:13, 77:18, 104:7 തുടങ്ങിയ ഭാഗങ്ങളിലും കാണാവുന്നതാണ്.

ദൈവത്തെ സ്തുതിക്കുവാൻ മലാഖമാരോട് അപേക്ഷിച്ചുകൊണ്ടാണീ സങ്കീർത്തനം ആരംഭിക്കുന്നത് (വാക്യങ്ങൾ: 1,2) എന്നാൽ മാലാഖമാർ ദൈവത്തെ നിരന്തരം സ്തുതിക്കുന്നവരാകയാൽ അവരോടീക്കാര്യം പറയേണ്ടതുണ്ടോ എന്ന ചോദ്യമുയരാം. തങ്ങൾ ചെയ്യുന്ന കർമ്മം കൂടുതൽ ശക്തിയോടും മഹത്വത്തോടും തുടരുവാനുള്ള ആഹ്വാനമാണ്. മനുഷ്യർക്കു കഴിയാതെ പോകുന്നതിലുള്ള മനഃസാക്ഷിക്കുത്തലിന്റെ പ്രതിഫലനമാകാം. "ദൈവപുത്രന്മാർ" എന്നതു മാലാഖമാരെ ഉദ്ദേശിച്ചുള്ളതാകുന്നു. "യഹോവയ്ക്കു കൊടുപ്പീൻ; യഹോവയ്ക്കു മഹത്വവും ശക്തിയും കൊടുപ്പീൻ; യഹോവയ്ക്കു അവന്റെ നാമത്തിന്റെ മഹത്വം കൊടുപ്പീൻ" എന്ന് ആദ്യഭാഗത്തു പറയുന്നു. യഹോവയുടെ മഹത്വത്തിനു ചേരുന്ന, ഉചിതമായ സ്തുതി അർപ്പിക്കണമെന്നർത്ഥം.

ചിന്താവിഷയം രണ്ടാം വാക്യത്തിന്റെ രണ്ടാം ഭാഗമാണ്. "വിശുദ്ധാലങ്കാരം ധരിച്ച് യഹോവയെ നമസ്ക്കരിപ്പീൻ". ഈ വാക്യം വിവിധങ്ങളായ വിവർത്തനങ്ങളിൽ വിവിധ രൂപത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. ഉദാഹരണമായി:-

1. "വിശുദ്ധ വസ്ത്രങ്ങളണിഞ്ഞ് അവിടുത്തെ ആരാധിപ്പീൻ." (കത്തോലിക്കാ സഭ, പി.ഒ.സി. പരിഭാഷ)

2. Worship the Lord in His holy Court (വിശുദ്ധാങ്കണത്തിൽ യഹോവയെ ആരാധിപ്പീൻ) Orthodox Study Bible).

3. Worship the Lord in the beauty of his holiness യഹോവയെ അവന്റെ വിശുദ്ധിയുടെ മനോഹാരിതയിൽ ആരാധിപ്പീൻ) (king james version)

4. 'Worship the Lord in his holy array' (യഹോവയെ അവന്റെ വിശുദ്ധ അലങ്കാരങ്ങളിൽ ആരാധിക്കുവീൻ) Revised Standard Version-RSV)

5. 'Worship the Lord in his holy splendor' (യഹോവയെ അവന്റെ വിശുദ്ധ വൈഭവത്തിൽ ഗാംഭീരതയിൽ ആരാധിപ്പീൻ) (New Revised Standard Version-NRSV) New International Version-NIV തുടങ്ങി ഇതര പരിഭാഷകളിലും 'in the splendor of his holiness' എന്ന പദപ്രയോഗം ആവർത്തിക്കുന്നതായി കാണുന്നു. (അവന്റെ വിശുദ്ധിയുടെ തേജസ്സിൽ/മഹത്വത്തിൽ ആരാധിപ്പീൻ)

അങ്ങനെ നോക്കുമ്പോൾ ബഹുഭൂരിപക്ഷം പരിഭാഷകളിലും വിശുദ്ധിയുടെ മനോഹാരിതയിൽ, വിശുദ്ധാങ്കണത്തിൽ, വിശുദ്ധ വൈഭവത്തിൽ, വിശുദ്ധിയുടെ തേജസ്സിൽ... എന്നിങ്ങനെയാണു കാണുന്നത്. തന്നെയുമല്ല എബ്രായ ഭാഷയിൽ (മൂലഭാഷയിൽ) ഉപയോഗിച്ചിരിക്കുന്ന പദത്തിനു HADARAH (ഹാദാറാ) holy vestments (വിശുദ്ധ വസ്ത്രങ്ങൾ, തിരു



വസ്ത്രങ്ങൾ) എന്നവർത്ഥമില്ല, മറിച്ച് തേജസ്സ്, ഗാംഭീര്യം, വൈഭവം വിശുദ്ധാങ്കണം എന്നൊക്കെയാണർത്ഥമെന്നു വേദപണ്ഡിതമതം. പില്ക്കാലത്തു ഭേദഗതികൾ വന്നതാകാം. തന്നെയുമല്ല ഒന്നാം വാക്യത്തിൽ പുരോഹിതന്മാരേയും ലേവ്യരേയും പരാമർശിക്കുന്നില്ല, മാലാഖമാരോടാണു ആഹ്വാനം ചെയ്യുന്നതും. ആയതിനാൽ ഉയർന്ന ആത്മീകാർത്ഥം ആണു അന്വർത്ഥമാകുന്നത്. അത് വിശുദ്ധിയുടെ മനോഹാരിത (the beauty of holiness) ആയിരിക്കും കൂടുതൽ അർത്ഥപൂർണ്ണമാകുന്നത്. ഇതിനു ബാഹ്യ ആന്തരീക തലങ്ങളുണ്ട്. ദൈവത്തിനു വേണ്ടി വേർതിരിക്കപ്പെടയും വിശുദ്ധമാക്കപ്പെടുകയും ചെയ്യുന്ന സ്ഥലങ്ങൾ, വസ്തുതകൾ വ്യക്തികൾ വിശുദ്ധിയുടെ മനോഹാരിത നിലനിർത്തപ്പെടണം. ദൈവത്തിന്റെ വിശുദ്ധിക്കു ചേരുന്ന ഇടങ്ങളും (places) വസ്തുതകളും (things items) വ്യക്തികളും (persons) ആയിരിക്കണമെന്നു സാരം.

വി. വേദപുസ്തകത്തിലെ നാലു ഭാഗങ്ങൾ "വിശുദ്ധിയുടെ മനോഹാരിത" വ്യക്തമാക്കുന്നു.

1. 1 ദിനവൃത്താന്തം 16:29

'Worship the Lord in the Splendour of his holiness' (യഹോവയെ അവന്റെ വിശുദ്ധിയുടെ വൈഭവത്തിൽ ആരാധിപ്പീൻ).

2. 2 ദിനവൃത്താന്തം 20:21

splendour of his holiness

3. സങ്കീർത്തനങ്ങൾ 29:2

(നമ്മുടെ ചിന്താ വിഷയം)

4. സങ്കീർത്തനങ്ങൾ 96.9

"worship the Lord in the splendour of his holiness"

ഇവയെല്ലാം തന്നെ ദൈവത്തെ ആരാധിക്കുക സ്തുതിക്കുക എന്നതിനോട് ബന്ധപ്പെട്ടതാണ്. "വിശുദ്ധിയുടെ മനോഹാരിത"യെക്കുറിച്ചു കണ്ട ഒരു നിരീക്ഷണം ഇപ്രകാരമാണ് 'the beauty of holiness comples to make true worship praise from the innermost heart' (വിശുദ്ധിയുടെ മനോഹാരിത, നമ്മെ യഥാർത്ഥ ആരാധന/സ്തുതിപ്പ് ഹൃദയാന്തർഭാഗത്തുനിന്നു അർപ്പിക്കുവാൻ നിർബ്ബന്ധിക്കുന്നു. വിശുദ്ധമായ ഹൃദയത്തിൽ നിന്നുമുയരുന്ന സ്തുതിപ്പുകൾക്കാണു ഊന്നൽ നല്കുന്നത്. ജ്ഞാനികളുടെ ജ്ഞാനിയായ ശലോമോൻ ഓർമ്മപ്പെടുത്തുന്നു:-

"സകല ജാഗ്രതയോടും കൂടി നിന്റെ ഹൃദയത്തെ കാത്തുകൊള്ളുക;

ജീവന്റെ ഉത്ഭവം അതിൽ നിന്നല്ലോ ആകുന്നതു" (സദൃശ്യവാക്യങ്ങൾ: 4:23)

അനുതാപ നിറവിൽ സങ്കീർത്തനക്കാരനും ആലപിക്കുന്നു:

"ദൈവമേ, നിർമ്മലമായൊരു ഹൃദയം എന്നിൽ സൃഷ്ടിച്ചു; സ്ഥിരമായോരാത്മാവിനെ എന്നിൽ പുതുക്കണമേ" (50:10).

ഒരു ഇംഗ്ലീഷ് കവിതാശകലം ഇപ്രകാരമാണ്: "...the georgeous sun set less grandlybeautiful than the calm evening of a holy life" (ഒരു വിശുദ്ധ ജീവിതത്തിന്റെ ശാന്ത സുന്ദരമായ സായാഹ്നത്തോളം മനോഹാരിത അസ്തമയ സൂര്യനുണ്ടാകില്ല)

പ. പത്രോസ് അപ്പോസ്തലൻ സ്ത്രീകളോടു നടത്തുന്ന ഉദ്ബോധമെങ്കിലും എല്ലാവർക്കും ഒരുപോലെ ബാധകമെന്നു കരുതുന്നു: "നിങ്ങളുടെ അലങ്കാരം തലമുടി പിന്നുന്നതും പൊന്നണിയുന്നതും വസ്ത്രം ധരിക്കുന്നതും ഇങ്ങനെ പുറമേയുള്ളതല്ല. സൗമ്യതയും സാവധാനതയുമുള്ള മനസ്സ് എന്ന അക്ഷയ ഭൂഷണമായ ഹൃദയത്തിന്റെ ഗൂഢ മനുഷ്യൻ തന്നേ ആയിരിക്കണം. അതു ദൈവസന്നിധിയിൽ വിലയേറിയതാകുന്നു. (1 പത്രോസ് 3:3,4). അതായതു ദൈവസന്നിധിയിൽ വിലയേറിയത് ബാഹ്യമോടിയും അലങ്കാരങ്ങളുമല്ല പ്രത്യുത "സൗമ്യവും ശാന്തവുമായ ആത്മാവാകുന്ന അനശ്വര രത്നം അണിഞ്ഞ ആന്തരീക വ്യക്തിത്വമാണ്" (POC) ഹിപ്പോയിലെ ഒഗസ്തീനോസ് (എ.ഡി. 345-430) സങ്കീർത്തനങ്ങൾ. 29:2 നു (worship the Lord in the holy Court) വിശുദ്ധാങ്കണത്തിൽ കർത്താവിനെ ആരാധിപ്പീൻ എന്നതിനു നല്കുന്ന വ്യാഖ്യാനം: " Worship the Lord in your heart enlarged and Sactified. For you are His regal habituation "നിങ്ങളുടെ വികസിതവും വിശുദ്ധവുമായ ഹൃദയത്തിൽ കർത്താവിനെ ആരാധിപ്പീൻ. എന്തുകൊണ്ടെന്നാൽ നിങ്ങളാണവന്റെ രാജകീയ വാസസ്ഥലം". ആന്തരീക വിശുദ്ധിയുടെ മനോഹാരിതയിൽ കർത്താവിനെ ആരാധിക്കണം എന്നർത്ഥം.

നാലാം നൂറ്റാണ്ടിൽ ജീവിച്ച സഭാപിതാവായ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് (St. John Chrysostom) ശക്തമായ ഭാഷയിൽ ഓർമ്മിപ്പിക്കുന്നു.- What we do her in the Church requires a pure heart, not special garments; What we do outside requires great dedication (നാം ഇവിടെ ദേവാലയത്തിന്നുള്ളിൽ ചെയ്യേണ്ടതിനു ആവശ്യമായിരിക്കുന്നതു പ്രത്യേക വസ്ത്രങ്ങളല്ല, വിശുദ്ധ ഹൃദയമാണ്. പുറത്ത് ചെയ്യേണ്ടതിനു ആവശ്യമായിരിക്കുന്നതു വലിയ സമർപ്പണവും). വീണ്ടും അദ്ദേഹം പഠിപ്പിച്ചു. For God does not want golden Vessels but golden hearts' ദൈവം ആഗ്രഹിക്കുന്നതു സ്വർണ്ണപാത്രങ്ങളല്ല സുവർണ്ണ ഹൃദയങ്ങളാണ്. ശരിയായ ഹൃദയ വിശുദ്ധിയും ആന്തരീക-ആത്മീക ഒരുക്കങ്ങളുമൊന്നുമില്ലാതെ, മറ്റു 'പലതിനും' അമിത പ്രാധാന്യം നല്കി അർപ്പിക്കുന്ന ആരാധന ഈ പിതാവിന്റെ വീക്ഷണത്തിൽ, ദൈവം 'being mocked and greatly insulted' ആണു (ദൈവം പരിഹസിക്കപ്പെടുന്നു, വലുതായി അധിക്ഷേപിക്കപ്പെടുന്നു) Homily of St. John Chrisostom on the gospel of Mathew, no. 50)

പ്രകടനപരതയുടെ ബഹ്യമോടികളേക്കാൾ ശരീരാത്മ ദേഹികളുടെ വിശുദ്ധിയോടും വെടിപ്പോടും വിനയത്തോടും ദൈവാരാധന നടത്തുവാൻ ഈ വേദഭാഗം നമ്മെ ബോദ്ധ്യപ്പെടുത്തുന്നു

Worship the Lord in the beauty of his holiness എന്ന കവിതയുടെ ആദ്യ നാലു വരികൾ ഇപ്രകാരമാണ്.

Worship the Lord in the beauty of holiness.

Bow down before him, his glory proclaim.

With gold of obedience, and incense of lowliness.

Kneel and aodre him, the Lord in his name

വിശുദ്ധിയുടെ മനോഹാരിതയിൽ കർത്താവിനെ ആരാധിപ്പീൻ

അവന്റെ മുമ്പിൽ വണങ്ങി അവന്റെ മഹത്വത്തെ പ്രകീർത്തിപ്പീൻ

അനുസരണമാകുന്ന സ്വർണ്ണത്താലും താഴ്മയാകുന്ന ധൂപവർഗ്ഗത്താലും അവനെ കുമ്പിട്ടാരാധിക്കുക കർത്താവെന്നാകുന്നു അവന്റെ നാമം.



മലങ്കര സഭാ മാസികയിൽ ഒരുവർഷമായി വേദവിചാരം പകർന്നത് നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസനത്തിലെ ഫിലാഡൽഫിയ സെ. തോമസ് ഓർത്തഡോക്സ് ഇടവക സഹവികാരിയും Levittown NY സെന്റ് തോമസ് ഇടവകാംഗവുമായ ഫാ. സുജിത്ത് തോമസാണ്. ബഹുമാനപ്പെട്ട അച്ചനോടുള്ള സ്നേഹവും നന്ദിയും അറിയിക്കുന്നു. സഹധർമ്മിണി: ദീപ തോമസ്.



ഫാ. ഡോ. റജി മാത്യു

# ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജന്മശതാബ്ദി ആഘോഷം വിശ്വാസ വിപരീതമോ?

നമ്മുടെ സഭയിൽ കഴിഞ്ഞ കുറെ ദിവസങ്ങളായി ചൂടുപിടിച്ച ചർച്ചകൾ നടക്കുന്ന ഒരു വിഷയമാണ് ആത്മീയ പിതാക്കന്മാരുടെ ജന്മദിനവുമായി ബന്ധപ്പെട്ട ആഘോഷങ്ങൾ. ഓർത്തഡോക്സ് വിശ്വാസമനുസരിച്ച് ഒരുവന്റെ മരണദിവസമാണ് ജനിച്ച ദിവസത്തെക്കാൾ പ്രധാനമെന്നും ആയതിനാൽ ജന്മദിനാഘോഷം കടുത്ത വേദവിപരീതമാണെന്നും ഒരു കൂട്ടർ ശക്തമായി വാദിക്കുന്നു. മറുവശത്ത് നാം ഇന്ന് ജീവിയ്ക്കുന്ന കാലഘട്ടത്തിൽ ജന്മദിനാഘോഷം ആഗോളതലത്തിൽ എല്ലാ മനുഷ്യരും കൊണ്ടാടുമ്പോൾ നാം മാത്രം വിശ്വാസ വിഷയങ്ങൾ പറഞ്ഞ് അതിനെ തിരസ്ക്കരിക്കുന്നത് കാലത്തോടു കാട്ടുന്ന തെറ്റാണെന്ന് ധാരാളമാളുകൾ വാദിയ്ക്കുന്നു. പ്രത്യേകിച്ച് യുവതലമുറയും ശിശുക്കളും അവരുടെ ജന്മദിനനാളുകൾ സതീർത്ഥ്യരെപ്പോലെ തന്നെ ആഘോഷിക്കുവാൻ താല്പര്യമുള്ളവരാണെന്നും അതിനെ നാം വിശ്വാസവിഷയങ്ങൾ പറഞ്ഞ് ആക്ഷേപിയ്ക്കുന്നത് ദേശീയഗാനം പാടുന്നതും, രക്തദാനം ചെയ്യുന്നതുമൊക്കെ വേദവിപരീതമെന്നു പറയുന്ന ചില യാഥാസ്ഥിതിക ക്രൈസ്തവരുടെ വാദങ്ങൾക്ക് സമാനമാകുമെന്നും പറയുന്നവർ ഇല്ലാതില്ല. വാസ്തവത്തിൽ ജന്മദിനത്തോട് ക്രൈസ്തവരുടെ സമീപനം എന്തായിരിക്കണം? സഭാനേതാക്കന്മാരുടെ ജന്മദിനവും, ജന്മശതാബ്ദിയുമൊക്കെ ആഘോഷമാക്കുന്നത് നമ്മുടെ വിശ്വാസത്തെ തകിടം മറിയ്ക്കുന്ന കാര്യങ്ങളാണോ?

### ജന്മദിനങ്ങൾ വേദപുസ്തക കാഴ്ചപ്പാടിൽ

മനുഷ്യന്റെ ഉൽപത്തിയെക്കുറിച്ചുള്ള വേദഭാഗം അല്പം ചിന്താക്കുഴപ്പം ഉണ്ടാകുന്ന ഒരു വിഷയമാണ്. ഉല്പത്തി പുസ്തകം 1:26-27 വാക്യങ്ങളിൽ നാം വായിക്കുന്നത് സൃഷ്ടിയുടെ ആറാം ദിവസം "നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക" എന്നു കല്പിയ്ക്കുകയും "ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു" എന്നുമാണ്. എന്നാൽ ഉല്പത്തി പുസ്തകം രണ്ടാം അധ്യായത്തിലെ വർണ്ണനയനുസരിച്ച് ആദമും ഹവ്വയും ദൈവകല്പന ലംഘിച്ചതിനുശേഷം ആദാം ഭാര്യയെ പരിഗ്രഹിയ്ക്കുകയും ഹവ്വാ ഗർഭം ധരിച്ച് കയീനെ പ്രസവിയ്ക്കുകയും ചെയ്തു (ഉല്പ. 4:1) എന്നാണ്. ചില ആളുകൾ ഈ രണ്ടു സംഭവങ്ങളെ-കല്പന ലംഘനം എന്ന പാപവും, ആദാമും ഹവ്വായും തമ്മിലുള്ള സമ്പർക്കവും - പരസ്പരം കൂട്ടിയോജിപ്പിച്ച് കയീന്റെ ജന്മം തന്നെ പാപമാണെന്നു പഠിപ്പിയ്ക്കുന്നു. വിശുദ്ധനായ അത്താനാസിയോസിന്റെ വ്യാഖ്യാനമനുസരിച്ച് ദൈവത്തിന്റെ യഥാർത്ഥ ഉദ്ദേശം മനുഷ്യൻ വൈവാഹിക ബന്ധത്തിലൂടെ കുട്ടികളെ ജനിപ്പിയ്ക്കുകയും അവർ നശ്വരരായി ജീവിയ്ക്കുകയും ചെയ്യുകയല്ലായിരുന്നു; വി. അഗസ്തീനോസ് ആകട്ടെ സ്ത്രീ പുരുഷ ബന്ധത്തിലൂടെ ജനിയ്ക്കുന്ന കുട്ടി "ജന്മപാപ"ത്തിനടിമയാണെന്നും വാദിച്ചു. എന്നാൽ ഇവയ്ക്കൊന്നും പുരാതന സഭയിൽ വേണ്ട പിന്തുണ ലഭിച്ചില്ലായെന്നതാണ് സത്യം. കല്പന ലംഘനത്തെയും, സ്ത്രീ പുരുഷ സംസർഗ്ഗത്തെയും തമ്മിൽ ബന്ധിപ്പിച്ചുള്ള ചിന്തയെക്കാൾ ആദാമിന്റെയും ഹവ്വായുടെയും അനുസരണക്കേട് എന്ന പാപം ലോകത്തെ തന്നെ പാപാവസ്ഥയിലേക്ക് തള്ളിയിട്ടു എന്നതാണ് പൗരസ്ത്യ ചിന്തയിൽ വേരുറപ്പിച്ച വ്യാഖ്യാനം. അതുകൊണ്ടു തന്നെ "ഇതാ, ഞാൻ അകൃത്യത്തിൽ ഉരുവായി; പാപത്തിൽ എന്റെ അമ്മ എന്നെ ഗർഭം ധരിച്ചു" എന്ന ദാവീദിന്റെ വിലാപം (സങ്കീ. 51:5) സ്ത്രീ പുരുഷ ബന്ധവുമായി ഒരുതരത്തിലും ബന്ധിപ്പിക്കേണ്ടതില്ലായെന്നും പിതാക്കന്മാർ പഠിപ്പിച്ചു. "ഞാൻ ജനിച്ച ദിവസവും ഒരു ആൺ ഉൽപാദിച്ചു എന്നുപറഞ്ഞ രാത്രിയും നശിച്ചുപോകട്ടെ" എന്ന ശാപവാക്യങ്ങൾ ഇയ്യോബും (ഇയ്യോ. 3 3) യിരമ്യാവും (യിര. 20:14) ഉച്ചരിച്ചതും ഇരുവരുടെയും കടുത്ത നിരാശയുടെ പ്രതിഫലനങ്ങളല്ലാതെ അവരുടെ ജനനപ്രക്രിയയെ ശപിയ്ക്കുന്ന വാക്യങ്ങളായി കാണാനൊക്കുകയില്ല. മറിച്ച് "നീ

യല്ലോ എന്റെ അന്തരംഗങ്ങളെ നിർമ്മിച്ചത്; എന്റെ അമ്മയുടെ ഉദരത്തിൽ നീ എന്നെ മെടഞ്ഞു" (സങ്കീ. 139:13) എന്ന സ്തോത്രവാക്യമാണ് തിരുവചനത്തിൽ നാം ആവർത്തിച്ചു വായിക്കുന്നത് (യിര. 1:5; ഇയ്യോ. 10:11, സഭാ. 11:5; സങ്കീ. 119:73; യെശ. 44:2, ഗലാ. 1:15). ചുരുക്കത്തിൽ ജന്മദിനത്തോട് വെറുപ്പോ, ആ ദിവസം പ്രാധാന്യമല്ലാത്തതാണെന്നോ കരുതുന്നതിന് യാതൊരു അടിസ്ഥാനവും പറയാനൊക്കുകയില്ല. ഹെരോദ്– അന്തിപ്പാസിന്റെ ജന്മദിനത്തിൽ യോഹന്നാൻ സ്നാപകന്റെ ശിരച്ഛേദം നടന്നു (മത്താ. 14:1–12) എന്നതുകൊണ്ട് എല്ലാ ജന്മദിനാഘോഷവും തിന്മ പ്രവർത്തികൾക്കുള്ള ലൈസൻസുള്ള കാര്യമായും കരുതേണ്ടതില്ല.

### ക്രൈസ്തവ സഭയും ജന്മദിനങ്ങളും

യേശുക്രിസ്തുവിന്റെ ജന്മദിനത്തെക്കാൾ പ്രാധാന്യം കുരിശുമരണവും – ഉയിർത്തെഴുന്നേൽപ്പും – രണ്ടാമത്തെ വരവും ഉൾപ്പെടുന്ന രക്ഷാകരസംഭവത്തിനാണ് പുതിയ നിയമം പ്രാധാന്യം നൽകിയിരിക്കുന്നത് എന്നതിൽ യാതൊരു തർക്കവുമില്ല. വി. മത്തായി, വി. ലൂക്കോസ് എന്നിവരൊഴികെ ആരും തന്നെ യേശുവിന്റെ ജനനവുമായി ബന്ധപ്പെട്ട വിവരങ്ങൾ – ബേത്‌ലഹേമിലെ ജനനം, ആട്ടിടയന്മാരുടെ സ്തോത്രഗീതം, വിദ്വാന്മാരുടെ കാഴ്ചദ്രവ്യങ്ങൾ, ഹെരോദാവിന്റെ ക്രൂരകൃത്യങ്ങൾ, യേശുവിന്റെ ചേലാകർമ്മം തുടങ്ങിയവ – നൽകുന്നില്ലയെന്നതും പരമ സത്യമാണ് 14 ലേഖനങ്ങൾ ഉൾപ്പെടുന്ന പ. പൗലോസിന്റെ പാരമ്പര്യത്തിലും ക്രിസ്തുമസ് സംഭവങ്ങൾക്ക് യാതൊരു പ്രസക്തിയുമില്ല; അവയിലെല്ലാം ക്രൂശുമരണവും ഉയിർത്തെഴുന്നേൽപ്പും വളരെ വിശദമായി ചർച്ച ചെയ്യപ്പെടുകയും ചെയ്യുന്നു. എന്നാൽ അതുകൊണ്ട് യേശുവിന്റെ മനുഷ്യാവതാരത്തിന് യാതൊരു അർത്ഥവുമില്ലായെന്നു നമുക്ക് പറയാനൊ ക്കുമോ? വചനമായ ദൈവപുത്രൻ ജഡാവതാരം ചെയ്തത് ചരിത്രത്തിലെ സുപ്രധാന സംഭവവും നാം സ്തോത്രത്തോടെ ഓർക്കേണ്ട കാര്യവുമാണ്. "വചനം ജഡമായിത്തീർന്നു, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെയിടയിൽ പാർത്തു" എന്നത് (യോഹ. 1:14) രക്ഷാകര പദ്ധതിയിലെ സുപ്രധാന സംഭവം തന്നെയായിരുന്നു. എന്നാൽ ആദിമനൂറ്റാണ്ടുകളിൽ കൂടുതൽ ചർച്ചയാവശ്യമായി വന്നത് അതുവരെ നിരർത്ഥകമായി കണ്ട മരണത്തിന് യേശുവിന്റെ മരണം പുതിയൊരു മാനം നൽകിയെന്നതും, തന്റെ പുനരുത്ഥാനമെന്നത് ചരിത്രത്തിലെ പുതിയ സംഭവമായിരുന്നു എന്നതുതന്നെയാണ്. നാലാം നൂറ്റാണ്ടുവരെ ഇല്ലാതിരുന്ന ക്രിസ്തുമസ് ആഘോഷം പിൽക്കാലത്ത് വളരെ പ്രാധാന്യമുള്ള ദിനമായി മാറി. അതുവരെ പ്രാധാന്യം നൽകി ആഘോഷിക്കപ്പെട്ടുകൊണ്ടിരുന്ന 'ദനഹാ' (theophany) ഇന്ന് ഒട്ടും പ്രാധാന്യമല്ലാതായി മാറി എന്നതും ദുഃഖകരമായ സത്യമാണ്. പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസികൾ വി. സ്നാനത്തിന്റെ ദിവസത്തെ സുപ്രധാനമായി കരുതുന്നതും, തങ്ങൾക്ക് ലഭിച്ച വിശുദ്ധന്റെ പേർ ഓർത്ത് ആ വിശുദ്ധന്റെ പെരുന്നാളിന് (Name Day) പ്രത്യേക പ്രാധാന്യം നൽകുന്നതും നല്ലതുതന്നെ.

വിശുദ്ധന്മാരുടെ കാര്യത്തിലും അവരുടെ ജീവിതകാലത്തിലെ മഹദ് സംഭവങ്ങളെ കൂടുതൽ അനുസ്മരിക്കുന്നത് അവർ വാങ്ങിപ്പോയ ദിനവുമായി ബന്ധിപ്പിച്ചാണ്; കാരണം, അവർ ജനിച്ചപ്പോൾ വെറും സാധാരണക്കാരായി പിറന്നുവീണു എന്നതും പലരുടെയും ജന്മദിനവും, അനുബന്ധ വിവരങ്ങളും ആരും തന്നെ രേഖപ്പെടുത്തിവച്ചിട്ടില്ലായിരുന്നു എന്നതുകൊണ്ടും കൂടിയാണ്. പുരാതന സഭയിലെ പല വിശുദ്ധന്മാരുടെയും ജന്മദിവനം ഇന്നും ആർക്കും കണ്ടെത്താനായിട്ടില്ല. ദൈവമാതാവായ കന്യമറിയാമിന്റെ കാര്യത്തിലും "വാങ്ങിപ്പു പെരുന്നാൾ" ജന്മദിനത്തെക്കാൾ പ്രാധാന്യം നൽകി നാം ആഘോഷിയ്ക്കുന്നു. അതുകൊണ്ട് കന്യകമറിയാമിന്റെ ജന്മദിനത്തിന് ഒരു കുർബ്ബാനയർപ്പിക്കുന്നതോ അതിനനുബന്ധമായി വിശ്വാസികൾ നോമ്പുപവാസങ്ങൾ അനുഷ്ഠിക്കുന്നതോ തികച്ചും അപരാധമാണെന്നു പറയുവാനൊക്കുമോ? അങ്ങനെയെങ്കിൽ മലങ്കരയിലെ എല്ലാ മെത്രാപ്പോലീത്തന്മാരും പട്ടക്കാരും സെപ്റ്റംബർ ഒന്നുമുതൽ എട്ടുവരെ ബലിയർപ്പിക്കുന്നതും ദൈവമാതാവിന്റെ മദ്ധ്യസ്ഥത യാചിയ്ക്കുന്നതും വേദ വിപരീദമായി മാറുമോ? ഒരുവശത്ത് ഇതു വിശ്വാസ വിപരീദമാണെന്നു പറയുകയും മറുവശത്ത് ഓരോ വർഷം കഴിയുന്തോറും എട്ടുനോമ്പുപെരുന്നാളുകളുടെ മോടി വർദ്ധിപ്പിക്കുവാൻ നെട്ടോട്ടമോടുന്ന പുരോഹിതന്മാർ എന്തിനാണ് സാധാരണക്കാരായ വിശ്വാസികളെ കുഴപ്പത്തിലാക്കുന്നത്? അതു ഒരുതരം പരീശത്വ മനോഭാവമല്ലേ? അവർ സാധാരക്കാരെ പാപത്തിന്റെ കണക്കുപറഞ്ഞ് ഭീഷണിപ്പെടുത്തുകയും സ്വന്തം ജീവിതത്തിൽ നേർ വിപരീദമായി പ്രവർത്തിക്കുകയും ചെയ്യുന്നതുകണ്ട യേശു അവരെ വിളിച്ച "കപടഭക്തർ" എന്നപദം പുരോഹിതർക്കെതിരെ ഉപയോഗിച്ചാൽ അതു തെറ്റാണെന്നു പറയാനൊക്കുമോ? പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ നവംബർ 2ന് ആയിരിക്കുമെങ്കിലും അദ്ദേഹത്തിന്റെ ജന്മദിനമായ ജൂൺ 15ന് വി. കുർബ്ബാനയർപ്പിക്കുന്നതു തെറ്റാണോ? എല്ലാ ദൈവാലയങ്ങളിലും വിശ്വാസികളുടെ ജന്മദിനത്തിന്റെ പേരിൽ കവർപിരിവു നടത്തുകയും, വി. കുർബ്ബാന മധ്യേ ലുത്തിനിയാകൾ ചൊല്ലുകയും ചെയ്തിട്ട് ജന്മദിനമാഘോഷിയ്ക്കുന്നതു തെറ്റാണെന്നു പറയാൻ എങ്ങനെ സാധിയ്ക്കും? സഭാനേതാക്കന്മാരുടെ ജന്മദിനത്തിൽ സമൂഹമാധ്യമങ്ങളിൽ വർദ്ധിച്ച പ്രചാരം നൽകുകയും പള്ളിയകത്തുതന്നെവച്ച് ജന്മദിന കേക്കുകൾ മുറിച്ച് പങ്കുവയ്ക്കുകയും ചെയ്യുന്നവർ തന്നെ ആശ്യവേറമ്യ ആഘോഷങ്ങളെ തിരസ്ക്കരിച്ചു പ്രസംഗിയ്ക്കുന്നതിനെന്താണർത്ഥം?

ഭാരതത്തിൽ ജീവിയ്ക്കുന്ന നാം ഇന്നും ഭാരത്തിന്റെ സംസ്ക്കാരത്തിലുള്ളതെല്ലാം വേദവിപരീദവും, തെറ്റുമാണെന്നു പറയുന്നതെന്തിനാണ്? ഒരു വ്യക്തിയുടെ ഷഷ്ഠിപൂർത്തിയും, സ്പതതിയും, അശീതിയും, നവതിയുമൊക്കെ ദൈവവിചാരത്തിൽ ആഘോഷിച്ച് അന്നേദിവസം വി. കുർബ്ബാന അർപ്പിക്കുന്നതോ, തിരുശരീര-രക്തങ്ങൾ അനുഭവിക്കുന്നതോ, ദാനധർമ്മങ്ങൾ ചെയ്യുന്നതോ, ബന്ധുക്കളോടും, മക്കളോടും, കൊച്ചുമക്കളോടുമൊപ്പം ഒന്ന് സന്തോഷിയ്ക്കുന്നതിലും എന്തിനാണ് ഈ ബഹളം കൂട്ടുന്നത്? ഇന്നത്തെ ലോകത്തിൽ ഒരു മനുഷ്യൻ ഓരോ ദിവസവും സൃഷ്ടിയുടെ മനോഹരത്വം ദർശിച്ച് ജീവിയ്ക്കുവാൻ സാധിയ്ക്കുക എന്നത് ഒരു വലിയ ദൈവകൃപയല്ലേ? ഓരോ ജന്മദിനത്തിലും തന്നെ സൃഷ്ടിച്ച ദൈവത്തിനു സ്തോത്രം പാടുന്നത് ആ വ്യക്തിയ്ക്കു നൽകുന്ന ആത്മീയാനന്ദം ഒന്നുവേറെ തന്നെയാണ്. ജീവിച്ചിരിക്കുമ്പോൾ മറ്റു വ്യക്തികൾ തന്നെ അഭിനന്ദിയ്ക്കുന്നതും തനിയ്ക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുമ്പോൾ ആ വ്യക്തിക്കു ലഭിയ്ക്കുന്ന സന്തോഷത്തിന് നാം എന്തിന് വിലങ്ങുതടിയാകണം? അതോ, ആ വ്യക്തി മരിച്ചുകഴിഞ്ഞ് എല്ലാവരും കൂടി അയാളെ പുകഴ്ത്തുന്നതും, അദ്ദേഹത്തിന്റെ ഓർമ്മദിനത്തിൽ അവരെല്ലാം സുഭിക്ഷമായി ഭക്ഷണം കഴിക്കുന്നതും, ദൈവത്തെ സ്തുതിക്കുന്നതിലും മാത്രമേ ശരിയുള്ളോ? യുഗപ്രഭാവന്മാരുടെ ജന്മശതാബ്ദിയാഘോഷിയ്ക്കുന്നതും ഉചിതമായ കാര്യമല്ലേ? ആഗസ്റ്റ് 9-ാം തീയതി അഭി. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജന്മശതാബ്ദി വൈദിക സെമിനാരിയിൽ ആഘോഷിയ്ക്കുകയുണ്ടായി. അന്ന് അദ്ദേഹം ലോകത്തിനു നൽകിയ സംഭാവനകളെ അനുസ്മരിയ്ക്കുകയും അദ്ദേഹത്തിന്റെ പ്രമുഖ പ്രവർത്തനമേഖലകളിലെ ആശയങ്ങളെപ്പറ്റി അന്തർദ്ദേശീയ സെമിനാറുകൾ നടക്കുകയുമുണ്ടായി. പൗരസ്ത്യ ദൈവശാസ്ത്രത്തിന്റെ പ്രസക്തി,

മതവും ശാസ്ത്രവും, എക്യുമെനിക്കൽ പ്രവർത്തനങ്ങൾ എന്നിവയെപ്പറ്റിയുള്ള പ്രൗഢഗംഭീരമായ പ്രബന്ധങ്ങൽ അവതരിപ്പിക്കപ്പെട്ടപ്പോൾ ആരും അവിടെ മുഖസ്തുതികൊണ്ട് ആ പിതാവിനെ പൊതിയുകയല്ലായിരുന്നു. മറിച്ച്, അദ്ദേഹമുയർത്തിയ വാദമുഖങ്ങളുടെ ഇന്നത്തെ പ്രസക്തിയെപ്പറ്റി ആഴമായും, ശാസ്ത്രീയമായും ഉള്ള അവലോകനങ്ങളാണവിടെ നടന്നത് ഇത്തരം ഒരു വ്യക്തിയെ ലോകത്തിനു നൽകിയ സൃഷ്ടാവായ ദൈവവും, അദ്ദേഹത്തിന് പ്രവർത്തനമേഖല സൃഷ്ടിച്ച മലങ്കരസഭയുമാണിവിടെ പ്രകീർത്തിക്കപ്പെട്ടത്. ഇത്തരം നല്ല മനുഷ്യർ ലോകത്തിൽ വളർന്നുവരുവാൻ യുവതലമുറയ്ക്ക് അത് ആവേശം പകരുകയും ചെയ്തു.

വാങ്ങിപ്പോയവരുടെ ഓർമ്മദിനത്തിൽ അവരുടെ ആത്മാവിന്റെ അനശ്വരതയെ പ്രഘോഷിക്കുന്ന വി. കുർബ്ബാനയും, കുക്കിലിയോനും, ധൂപപ്രാർത്ഥനയും നടത്തുന്നത് ആരാധനാപരമായി വളരെ പ്രാധാന്യമുള്ള സംഗതികളാണ്. എന്നുകരുതി ദൈവസൃഷ്ടികളിൽ അസുലഭമായിത്തീർന്ന പുണ്യാത്മാക്കളുടെ ജന്മശതാബ്ദിയോടു ചേർന്നു അവരുടെ സംഭാവനകളെപ്പറ്റിയും, ദർശനങ്ങളെപ്പറ്റിയും പഠനങ്ങൾ നടത്തുകയും അതു ഭാവിതലമുറയ്ക്ക് കൈമാറിക്കൊടുക്കുകയും ചെയ്യുന്നതിൽ വെറുതെ ബഹളം വയ്ക്കുന്നത് എന്തിനാണ്? സൃഷ്ടികളിലൂടെ പ്രത്യേകിച്ചും മനുഷ്യസൃഷ്ടികളിലൂടെ ദൈവനാമം മഹത്വീകരിക്കപ്പെടുമാറാകട്ടെ.

○

ഓർമ്മ



ചേപ്പാട് പീലിപ്പോസ് മാർ ദീവന്നാസിയോസ് IV
മെത്രാപ്പോലീത്താ
167-ാം ഓർമ്മ, ചേപ്പാട് പള്ളി



യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പാ
42-ാം ഓർമ്മ
പെരുനാട് ബഥനി ആശ്രമം

ഓർമ്മ



മാർ ബസേലിയോസ് ശക്രള്ള ബാവാ 258 ാം ഓർമ്മ (ഒക്ടോ. 22, കണ്ടനാട് പള്ളി)



സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്താ (6-ാം ഓർമ്മ (ഒക്ടോ 24, കോയമ്പത്തൂർ തടാകം ആശ്രമം)



കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (115 ാം ഓർമ്മ, നവം. 2, ആലുവ തൃക്കുന്നത്തു സെമിനാരി)



സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ (15-ാംഓർമ്മ, നവം 5, സെ.തോമസ് ആശ്രമം, ഭിലായ്



വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (56 ാംഓർമ്മ, നവം 6 ആലുവ തൃക്കുന്നത്തു (സെമിനാരി)



പ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (26-ാം ഓർമ്മ, നവം 8, ദേവലോകം കാതോലിക്കേറ്റ് അരമന)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രാദേശിക പരിശുദ്ധനായ അന്റോണിയോ ഫ്രാൻസിസ് കോസേവ്യർ അൽവാറസ് മോർ യൂലിയോസിന്റെ മെത്രാപ്പോലീത്തയുടെ സാമൂഹിക രാഷ്ട്രീയ മതപരമായ സംഭാവനകളെക്കുറിച്ചുള്ള പ്രബുദ്ധമായ പുസ്തകം,' മാർ അൽവാറസ് എ റീഡർ'. പ്രകാശനം ചെയ്തു. ഡോ. എം. കുര്യൻ തോമസ്, ശ്രീ. സുജിത്ത് വർഗീസ് ജോർജ്, റവ. ഫാ. ലോറൻസ് ഡേവിഡ് ക്രസ്റ്റ എന്നിവർ സംയുക്തമായി തയ്യാറാക്കിയ പുസ്തകം മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ MOC പബ്ലിക്കേഷൻ പ്രസിദ്ധീകരിക്കുന്നു.. വില 200 രൂപ. MOC യുടെ എല്ലാ ഔട്ട് ലെറ്റുകളിലും പുസ്തകം ലഭ്യമാണ്.

## ഗ്രീഗോറിയൻ പ്രഭാഷണ പരമ്പര

**പരുമല:** പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് ഒക്ടോബർ 27 മുതൽ 31 വരെ നാലു മണി മുതൽ പരുമല പള്ളിയിൽ ഗ്രീഗോറിയൻ പ്രഭാഷണം നടത്തും.

27 ന് വ്യാഴാഴ്ച 4 ന് പ. സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത ഗ്രീഗോറിയൻ പ്രഭാഷണം ഉദ്ഘാടനം ചെയ്യും. ഡോ. യാക്കോബ് മാർ ഐറേനിയോ സ് മെത്രാപ്പോലിത്ത മുഖ്യ പ്രഭാഷണം നടത്തും

28 ന് ഡോ.അനിൽ വൈദ്യമംഗലം, (തപസ്യസംസ്ഥാന ഉപാദ്ധ്യക്ഷൻ), 29 ന് ജസ്റ്റീസ് ഷാജി പി. ചാലി (ജഡ്ജി, കേരളാ ഹൈക്കോടതി), 30 ന് ഡോ. വർഗീസ് പുന്നൂസ് (വൈസ് പ്രിൻസിപ്പാൾ, ഗവ. മെഡിക്കൽ കോളജ്, കോട്ടയം), 31 ന് ഡോ. ചിക്കു എബ്രഹാം (വൈസ് പ്രിൻസിപ്പാൾ, മുത്തൂറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി ആൻഡ് സയൻസ്, കൊച്ചി) എന്നിവർ പ്രഭാഷണം നടത്തും.

യുഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ.മാത്യൂ സ് മാർ തീമോത്തിയോസ്, ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ് എന്നിവർ വിവിധ ദിവസങ്ങളിൽ അദ്ധ്യക്ഷത വഹിക്കും.

നിരണം ഭദ്രാസനാധിപൻ ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, പരുമല സെമിനാരി മാനേജർ കെ.വി പോൾ റമ്പാൻ, വൈദിക ട്രസ്റ്റി ഫാ.ഡോ.തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ നേതൃത്വം നൽകും.

പ്രഭാഷണങ്ങൾ ഗ്രീഗോറിയൻ ടെലിവിഷൻ ചാനലൂടെ സംപ്രേഷണം ചെയ്യും.

## എം.ഡി. കൊമേഴ്സ്യൽ സെന്റർ രണ്ടാം ഘട്ട നിർമ്മാണം ആരംഭിച്ചു



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മുഖ്യ വരുമാന സ്രോതസ്സ് ആയി കോട്ടയം നഗരത്തിന്റെ ഹൃദയഭാഗത്ത് സ്ഥിതിചെയ്യുന്ന എം.ഡി. കൊമേഴ്സ്യൽ സെന്ററിന്റെ രണ്ടാം ഘട്ട നിർമ്മാണ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര സഭക്കായി വാങ്ങിയ 16 ഏക്കറോളം വരുന്ന എം.ഡി. സെമിനാരി കോംബൌണ്ടിലാണ് മാർ ഏലിയ കത്തീഡ്രൽ, ബസേലിയോസ് കോളജ്, എം.ഡി സെമിനാരി ഹയർസെക്കന്ററി സ്കൂൾ , എം.ഡി.എൽ.പി സ്കൂൾ, എം.ഡി. ഹോസ്റ്റൽ എന്നിങ്ങനെ സ്ഥാപനങ്ങൾ സ്ഥിതി ചെയ്യുന്നത്.

സഭയുടെ മുഖ്യ വരുമാന മാർഗ്ഗമായിരുന്ന നെൽ കൃഷി നഷ്ടമായതിനെ തുടർന്ന് പരിശുദ്ധ ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ കാലത്താണ് എം.ഡി. സെമിനാരി കോമ്പൗണ്ടിൽ കെട്ടിടം പണിത് വാടകക്ക് കൊടുക്കുക എന്ന തീരുമാനം ഉണ്ടായത്. അതിന്റെ അടിസ്ഥാനത്തിൽ തിരുവാർപ്പ് കായൽ നിലങ്ങൾ വിറ്റ രൂപ ഉപയോഗിച്ച് ആണ് എം.ഡി കോമേഴ്സ്യൽ സെന്ററിന്റെ കിഴക്ക് വശത്തെ കെട്ടിടം നിർമ്മിച്ചത്.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവയുടെ കാലത്ത് പടിഞ്ഞാറ് വശത്തെ കെട്ടിടവും നിർമ്മിച്ചു. ഈ രണ്ടു കെട്ടിടങ്ങളുടെയും മുകളിൽ ഒരു നില കൂടി നിർമ്മിക്കുക എന്ന ലക്ഷ്യത്തോടെ നിരന്തരമായി നടത്തിയ ശ്രമങ്ങളുടെ ഫലമായി നിയമ പരമായുള്ള എല്ലാ അനുമതിയും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്ത് ലഭിക്കുകയുണ്ടായി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി ചുമതല ഏറ്റെടുത്ത ഉടൻ തന്നെ ബന്ധപ്പെട്ട സമിതികൾ വിളിച്ചു കൂട്ടി നിർമ്മാണ പ്രവർത്തനങ്ങൾ ആരംഭിക്കാനുള്ള തീരുമാനം കൈക്കൊള്ളുകയും ചെയ്തു.

മലങ്കര സഭയ്ക്ക് അഭിമാനകരമായ കെട്ടിട സമുച്ചയങ്ങൾ എം.ഡി. സെമിനാരി കോമ്പൗണ്ടിൽ നിർമ്മിക്കുമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ശിലാസ്ഥാപനത്തിനു ശേഷം പറഞ്ഞു. കോട്ടയത്തെ ഏറ്റവും വലിയ ഓഡിറ്റോറിയം, വാണിജ്യത്തിനും താമസത്തിനും അനുയോജ്യമായ കെട്ടിടങ്ങൾ എന്നിവ ഇതിലുൾപ്പെടുമെന്നും പ. ബാവാ പറഞ്ഞു.

കാതോലിക്കാ ദിനം കഴിഞ്ഞാൽ സഭക്ക് ലഭിക്കുന്ന മുഖ്യവരുമാന മാർഗ്ഗമാണ് കൊമേഴ്സ്യൽ സെന്ററിൽ നിന്ന് ലഭിക്കുന്ന വാടക. ഏറ്റവും കുറഞ്ഞ സമയത്തിനുള്ളിൽ നിർമ്മാണം പൂർത്തിയാക്കുവാനാണ് ശ്രമിക്കുന്നതെന്ന് കൺവീനർ എ.കെ. ജോസഫ് അറിയിച്ചു.

## അഖില മലങ്കര വൈദിക സംഘം
### സൗത്ത് & സെൻട്രൽ സോൺ വൈദിക സംഗമം പരുമലയിൽ

2022 ഒക്ടോബർ 27 വ്യാഴാഴ്ച അഖില മലങ്കര വൈദിക സംഘം സൗത്ത് – സെൻട്രൽ സോൺ സംഗമം പരുമല സെമിനാരിയിൽ വച്ച് 10.30 ന് നടത്തപ്പെടും. Challenges and possibilities of pastral ministry during pandemic era എന്ന വിഷയത്തെ അധികരിച്ച് ക്ലാസുകൾ നടത്തപ്പെടും.

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ, അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത, അഭി. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, സഭയിൽ പുതുതായി വാഴിക്കപ്പെട്ട ഏഴു മെത്രാപ്പോലീത്താമാർ ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. നൈനാൻ വി. ജോർജ് എന്നിവർ നേതൃത്വം നൽകും.

## BRIDEGROOM WANTED

എയ്ഡഡ് സെക്കൻഡറി സ്ക്കൂൾ ടീച്ചർ ദമ്പതികളുടെ മകൾ, 25/153, ഫെയർ, PG യ്ക്കു ശേഷം B.Ed ചെയ്യുന്നു. സ്വദേശത്ത് ജോലിയുള്ള പഠിപ്പുള്ള ഓർത്തഡോക്സ് യുവാക്കളുടെ രക്ഷിതാക്കളിൽ നിന്നും ആലോചനകൾ ക്ഷണിക്കുന്നു.

Contact No:

**7306061672**

## BRIDEGROOM WANTED

Orthodox parents working in Dubai invite proposals from God fearing,professionally qualified boys,working abroad for their daughter 24years,170cms, B Arch from NIT,working in Dubai.

*Contact details.*

**Email : danielkoshy69@hotmail.com**

**Mob: 00971507329250; Kerala Mob: 9869710251**

## BRIDE WANTED

ഓർത്തോഡോക്സ് യുവാവ്, വയസ്സ് 27/172, Diploma in mechanical engineering, യൂറോപ്പിൽ ജോലി. അനുയോജ്യമായ വിവാഹ ആലോചനകൾ ക്ഷണിക്കുന്നു.

Contact No:

**Mob: 9946291478, 9400214478**

## BRIDE WANTED

മലങ്കര ഓർത്തഡോക്സ് യുവാവ്, തൃശൂർ ജില്ല കുന്നംകുളം, 31/5.8 ft. MBA പഠനത്തിനുശേഷം ബിസിനസ് ചെയ്യുന്നു. അനുയോജ്യമായ വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact No:

**Mob: 9496123920**

## 2500 രൂപയുടെ മികച്ച 6 പുസ്തകങ്ങൾ 1500 ന്

| | |
|---|---|
| 1. സമ്പൂർണ്ണ സഭാ ചരിത്രം | 750 രൂപ |
| 2. കാതോലിക്കാമാർ (8) | 500 രൂപ |
| 3. സഭയുടെ മാനം കാത്ത 8 സമുന്നതർ | 500 രൂപ |
| 4. സെമിനാരിയും ദേവലോകവും | 300 രൂപ |
| 5. കോലഞ്ചേരി പള്ളി വിധി | 250 രൂപ |
| 6. വട്ടശ്ശേരിൽ തിരുമേനി | 200 രൂപ |

ചെക്കോ, എം.ഒ.യോ

**കെ.വി. മാമ്മൻ, കോട്ടയ്ക്കൽ**
**പി.ബി. 10, മാങ്ങാനം, കോട്ടയം –18,**
**ഫോൺ: 0481– 2578936, 7034266992**

എന്ന വിലാസത്തിൽ അയയ്ക്കുക.

## BRIDE WANTED

Orthodox Christian family invites proposals from parents of God fearing girls for their son 32 years 5'-3" (160 cm) Diploma in electrical & electronics working in U. A. E construction company as safety officer.

Contact No:

**Mob: 9995885560**

## പള്ളികൾ മനോഹരമാക്കൂ

Vinyle, Carpet tyle, Synthetic carpets, Belgium Centre Carpets എന്നിവ ഉപയോഗിച്ച് ഞങ്ങൾ നേരിട്ടെത്തി വർക്കുകൾ ഏറ്റെടുത്ത് ചെയ്യുന്നു. വിവിധതരം ഇംപോർട്ടഡ് ഡോർമാറ്റുകളുടെ വിപുലമായ ശേഖരം!

പള്ളികളിൽ, വീടുകളിൽ, ഓഫീസ് അകത്തളങ്ങൾ...
എവിടെയും, നിങ്ങളുടെ വർക്കുകൾ, ചെറുതോ വലുതോ ആകട്ടെ, ഷോറൂം സന്ദർശിക്കൂ..

**ഫോൺ: 0481–2571126, 2574183**
**0484–3292390 മൊബൈൽ: 9447259003**

## എം.എ. കയർ ഹൗസ്

**ജി–മാർട്ടിനു സമീപം**
**കഞ്ഞിക്കുഴി, കോട്ടയം**

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് 2023 ഫെബ്രു. 7; ഏപ്രിൽ 10 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:

**9447353706, 8921324901**

**Thomas Philip**
threadcorner2018@gmail.com

**Mob :9947242905**
**9947112982**

## THREAD CORNER

1st floor Marattukalam Buildings
Near K.S.R.T.C, Changanacherry

കാപ്പതുണി, വിശേഷ കാപ്പതുണി, കുപ്പായതുണി
തിരുശ്ശീലയ്ക്ക് ആവശ്യമായ തുണിത്തരങ്ങൾ,
വെൽവെറ്റ്, കമ്പിളി നൂൽ, ലെയ്സ് ഐറ്റംസ്,
മുത്തുക്കുടയ്ക്ക് ആവശ്യമായ തുണിത്തരങ്ങളും ലഭ്യമാണ്.

കുടുംബ വിശേഷം 26



# വിവാഹത്തിന്റെ അന്തഃസത്ത

ജിജി ജോൺസൺ

ജീവിതാസ്വാദനത്തിന് തടസമായി വിവാഹ ബന്ധത്തെ പുതുതലമുറ കാണുന്നു എന്ന് കേരളാഹൈക്കോടതിയുടെ പരാമർശമുണ്ടായി. വിവാഹ ബന്ധത്തെയും ബാധിച്ചു എന്നിങ്ങനെ പോകുന്നു കോടതിയുടെ നിരീക്ഷണങ്ങൾ. എന്തായിരുന്നാലും ശക്തമായ കുടുംബ ബന്ധങ്ങൾ ഉണ്ടായിരുന്ന കേരളത്തിൽ ഇന്ന് അതിന് മാറ്റം വന്നു കൊണ്ടിരപുതുതലമുറയിൽ ലിവിംഗ് ടുഗെതർ ബന്ധങ്ങൾ വർദ്ധിച്ചു വരുന്നു, ഉപയോഗ ശേഷം വലിച്ചെറിയുന്ന ഉപഭോഗ സംസ്കാരം വിവരിക്കുന്നു എന്നാണ് പൊതുവെയുള്ള നിരീക്ഷണം. പരമ്പരാഗതമായി നിലനിൽക്കുന്ന പല ഘടനകളും ഇന്ന് ചോദ്യം ചെയ്യപ്പെടുകയാണ്. ഈയൊരു സാഹചര്യത്തിൽ ക്രിസ്തീയ കുടുംബത്തിന്റെ പ്രാധാന്യവും ദാമ്പത്യ ബന്ധത്തിന്റെ ആഴവും, അർത്ഥവും, അവിഭാജ്യതയും യുവതലമുറയെ പഠിപ്പിച്ചു കൊടുക്കേണ്ടത് അടിയന്തിരമായി ചെയ്യേണ്ട ഒന്നാണ് .

ദൈവത്താൽ സ്ഥാപിക്കപ്പെടുന്ന കുടുംബത്തിന്റെ ആരംഭം കുറിക്കുന്നത് വിവാഹമെന്ന വി. കൂദാശയിലൂടെയാണ്. വിവാഹ കൂദാശയുടെ അർത്ഥതലങ്ങൾ മനസിലാക്കിയാൽ തന്നെ തങ്ങൾ ഏറ്റെടുക്കുന്ന ദൗത്യം എത്രമാത്രം ഗൗരവമുള്ളതാണെന്ന് മനസിലാക്കാൻ സാധിക്കും. പലപ്പോഴും പ്രീമാര്യേജ് കോഴ്സിന്റെ അവസാനത്തെ ക്ലാസിൽ പലരും പറയാറുണ്ട്, വിവാഹ കൂദാശ പുരുഷനും സ്ത്രീക്കും ഒരുമിച്ചു ജീവിക്കാനുള്ള ഒരു ലൈസൻസ് കൊടുക്കുന്ന പരിപാടിയാണെന്നായിരുന്നു ഞങ്ങൾ ധരിച്ചിരുന്നത്. എന്നാൽ ഇപ്പോഴാണ് ഇതിന്റെ ഗൗരവം ഇത്രമാത്രം ഉണ്ടെന്നും വളരെയധികം കരുതലോടും പ്രാർത്ഥനയോടും കൂടെ വേണം വിവാഹജീവിതത്തിലേക്ക് പ്രവേശിക്കുവാനെന്നും മനസിലാകുന്നത്. ഇത് സൂചിപ്പിക്കുന്നത് നമ്മുടെ യുവജനങ്ങൾക്ക് കിട്ടുന്ന അറിവ് അവർ ജീവിക്കുന്ന ചുറ്റുപാടുകളുടെ അടിച്ചുപൊളി സംസ്കാരത്തിൽ നിന്നാണ്.

ഓരോ കുടുംബവും ജീവന്റേയും സ്നേഹത്തിന്റെയും കരുതലിന്റേയും സമൂഹമാണ്. ഈ ദൗത്യ നിർവഹണത്തിൽ വിജയിക്കുമ്പോഴാണ് കുടുംബം യഥാർത്ഥത്തിൽ കുടുംബമാകുന്നത്. അതുകൊണ്ട് കുടുംബത്തിന് രൂപം നൽകുന്ന വിവാഹ കൂദാശയെ കുറിച്ച് ആഴമായ ബോധ്യങ്ങളാണിന്നാവശ്യം. ഈ കൂദാശയുടെ ദൈവീകമായ അർത്ഥം ശാന്തമായും ഗാഢമായും പഠിക്കുകയും ദൈവികപദ്ധതിയാൽ തങ്ങൾ ഏറ്റെടുക്കാൻ പോകുന്ന കടമയെ കുറിച്ച് വ്യക്തമായ ധാരണ ഉണ്ടാവുകയും വേണം.

ദൈവാത്മാവിലാണ് ഇരുവരും ഒന്നാക്കപ്പെടുന്നത്: വിവാഹ ശുശ്രൂഷയിൽ വായിക്കുന്ന സുവിശേഷ ഭാഗത്ത് ഇപ്രകാരം പറയുന്നു, "അതു നിമിത്തം മനുഷ്യൻ അപ്പനെയും അമ്മയെയും വിട്ടു ഭാര്യയോടു പറ്റിച്ചേരും; ഇരുവരും ഒരു ദേഹമായി തീരും എന്നു അരുളിച്ചെയ്തു എന്നും നിങ്ങൾ വായിച്ചിട്ടില്ലയോ? അതുകൊണ്ടു അവർ മേലാൽ രണ്ടല്ല, ഒരു ദേഹമത്രേ; ആകയാൽ ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുതു" എന്നു ഉത്തരം പറഞ്ഞു. (മത്താ.19:5,6).

ദൈവമാണ് തങ്ങളെ യോജിപ്പിക്കുന്നതെന്ന ചിന്തയാണ് ഇരുവർക്കുമുണ്ടാകേണ്ടത്. ഇത് കേവലം പുരുഷനും സ്ത്രീയും മാത്രം എടുക്കുന്ന തീരുമാനമല്ല, ദൈവത്താൽ നടത്തപ്പെടുന്ന ഒരു പ്രവർത്തനമാണ്. അതുകൊണ്ട് കുടുംബമെന്നത് ദൈവത്തോടൊപ്പമുള്ള ഒരു ജീവിതയാത്രയാണ്. പ്രതിസന്ധികളോ പ്രശ്നങ്ങളോ ഇല്ലാത്ത ജീവിതമല്ല, മറിച്ച് ഏതൊരു പ്രതിസന്ധിയുടേയും മധ്യേ തങ്ങൾക്ക് ആശ്രയിക്കാവുന്ന, തങ്ങളെ താങ്ങി നടത്തുന്ന ദൈവസാന്നിധ്യത്തെ കുറിച്ചുള്ള വിശ്വാസമാണ് നയിക്കേണ്ടത്. വിവാഹ കൂദാശയുടെ അവസാനഭാഗത്ത് വധൂവരൻമാരുടെ കരങ്ങളെ തമ്മിൽ യോജിപ്പിച്ച് പരസ്പരം ഭരമേൽപിച്ചു കൊണ്ട് പുരോഹിതൻ പറയുന്നു, 'എനിക്കും നിങ്ങൾക്കും ഇടയിൽ ദൈവം മധ്യസ്ഥനായിരിക്കട്ടെ.' ദൈവത്തിലാണ് ഇരുവരും ഒന്നാക്കപ്പെടുന്നത്. മറ്റൊരു തരത്തിൽ പറഞ്ഞാൽ വിവാഹിതരാകുന്ന ദമ്പതികളുടെ കൂടെ ഭവനത്തിലേക്ക് പോരുന്ന ദൈവം. ഈയൊരു വിശ്വാസം ദൃഢമായിട്ടുണ്ടെങ്കിൽ പരസ്പരം പഴിചാരാനും കുറ്റപ്പെടുത്താനും വേർപിരിയാനും സാധിക്കുകയില്ല. ദൈവസ്നേഹത്തിൽ ക്ഷമിക്കാനും വിട്ടുകൊടുക്കാനും സാധിക്കുന്നു. ഈ സ്നേഹാനുഭവം നഷ്ടപ്പെടുമ്പോഴാണ് കുടുംബങ്ങൾ തകരുന്നത്.

പരസ്പരം അംഗീകരിക്കാൻ സാധിക്കണം: രണ്ടു വ്യത്യസ്ത സാഹചര്യങ്ങളിൽ ജനിച്ച് വ്യത്യസ്ത ജനിതക ഘടനകളുള്ള പുരുഷനും സ്ത്രീയും വിഭിന്ന സ്വഭാവം ഉള്ളവരും വ്യത്യസ്ത അഭിരുചികളുള്ളവരുമായിരിക്കും. പരസ്പര ബഹുമാനത്തോടെ ഈ വ്യത്യസ്തതകളെ അംഗീകരിക്കാനാണ് ശ്രമിക്കേണ്ടത്. വ്യത്യസ്തതകളുടെ നടുവിൽ പരസ്പരപൂരകങ്ങളായാണ് വർത്തിക്കേണ്ടത്.

**സ്നേഹത്തിലധിഷ്ഠിതമായ കുടുംബം:** എല്ലാ യുവതീ യുവാക്കളും വിവാഹിതരാകുന്നത് സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമാണ്. ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം അവർ ക്രിസ്തുവിലാണ് ഒന്നാകുന്നത്. ഉപാധികളില്ലാത്ത, അതിർവരമ്പുകൾക്കതീതമായ, പൂർണ്ണതയിലേക്ക് നയിക്കുന്നതാണ് ആ സ്നേഹം. സ്നേഹം പ്രതിഫലിക്കുന്നത് പരസ്പര സമർപ്പണത്തിലൂടെയാണ്. സ്നേഹത്തിലധിഷ്ഠിതമായ സമർപ്പണമാണ് വിവാഹത്തിന്റെ കേന്ദ്രസ്ഥാനം എന്നു പറയാം. അതുകൊണ്ടാണല്ലോ വിവാഹ ശുശ്രൂഷയിൽ ഇപ്രകാരം പ്രാർത്ഥിക്കുന്നത്, 'സകല കപട സ്നേഹത്തെയും ഇവരിൽ നിന്നു നീക്കി കളയുകയും, അന്യോന്യം സ്നേഹിപ്പാനായി സ്നേഹാഗ്നികൊണ്ട് ഇവരുടെ ഹൃദയങ്ങളെ ഉജ്ജ്വലിപ്പിക്കുകയും ചെയ്യട്ടെ'. അപ്പോഴാണ് ആത്മാർത്ഥമായ യോജിപ്പും, ശാന്തതയും, വികാരരഹിതമല്ലാത്ത ഐക്യവും അവരിൽ ഉണ്ടാകുന്നത്.

**എല്ലാവരും വിവാഹം കഴിക്കണമെന്ന് നിർബന്ധമില്ല** : പലപ്പോഴും വിവാഹം ബന്ധനമാണെന്നും, ബാധ്യതയാണെന്നെല്ലാമുള്ള കമന്റുകൾ കേൾക്കാറുണ്ട്. ആരും നിർബന്ധിക്കപ്പെട്ട് ചെയ്യേണ്ട ഒന്നല്ല വിവാഹം. വിവാഹമോചനത്തെ കുറിച്ച് ശിഷ്യന്മാരുടെ സംശയത്തിന് മറുപടിയായി കർത്താവ് തന്നെ പറയുന്നു, 'വരം ലഭിച്ചവരല്ലാതെ എല്ലാവരും ഇതിന് യോഗ്യരല്ല.' (മത്താ.19:11). വിവാഹം എന്നത് ഒരു ദൈവവിളിയാണ്. ആ ഒരു നിയോഗം ലഭിക്കാത്തവർ വിവാഹ ജീവിതത്തിന് തുനിയാതിരിക്കുന്നതാണ് നല്ലത്. വൈവാഹിക ജീവിതത്തിന്റെ പ്രാധാന്യവും അന്തഃസത്തയും പരിപാലിക്കുവാൻ കഴിയുന്നവരാകണം ഈ ഉദ്യമത്തിലേർപ്പെടേണ്ടത്. ഹൈക്കോടതി പരാമർശിച്ചതുപോലെ ഉപഭോഗ സംസ്കാരത്തിലേക്ക് ദാമ്പത്യ ജീവിതം തരം താഴരുത്.

# ADMISSION TO M.TH. & D.TH.COURSES

**THE FEDERATED FACULTY FOR RESEARCH IN RELIGION AND CULTURE (FFRRC)**

*An Ecumenical Post-graduate and Research Centre*

**(Affiliated to the Senate of Serampore College)**

Applications are invited from eligible candidates (**II Class / Grade B** both in aggregate and respective discipline in which the candidate seeks to study) for admission to the ***Master of Theology/ Doctor of Theology*** courses for the Academic Session beginning in ***June 2023.***

| Master of Theology | Doctor of Theology |
|---|---|
| **Old Testament** | **Old Testament** |
| **New Testament** | **New Testament** |
| **Christian Theology** | **Christian Theology** |
| **History of Christianity** | **History of Christianity** |
| **Religion** | **Pastoral Counseling** |
| **Pastoral Counseling** | |

Application forms may be obtained on payment of ***Rs.500/*** by Demand Draft, from **Registrar, FFRRC, Mar Thoma Theological Seminary, P.B.No.287, Kottayam** 686001, Kerala. The last date of receiving M.Th. application will be ***30 November 2022.*** Candidates must submit their ***Senate Transcript*** along with the application form. D.Th. application forms should be submitted to the office on or before **10 Jan 2023.**

CONTACT

Office No 04812304191
Mobile No 9971450478
Email ID ffrrcktm@gmail.com
Web www.ffrrc.org

**Rev. Dr. Koshy P. Varughese**
**Registrar, FFRRC.**

In Ever loving Memory of

**MARIAMMA MATHEN**
10th Anniversary, 03-11-2022

**GEEVARGHESE MATHEN**
14th Anniversary, 17-10-2022



Gone but never forgotten
will meet in the heavenly abode

Children, Grand Children & Great Grand Children
Chakkalayil House, Kizhakkumbhagom, Niranam



# വിവാഹ പ്രായം എന്താവണം?

"ആൺകുട്ടികൾ ഇല്ലെങ്കിലെന്താ, പെൺകുട്ടികൾ നല്ല മിടുക്കരാണെങ്കിൽ ഒരു കണക്കിന് അതാ നല്ലത്. ഒന്നും പഠിക്കാതെ ഉഴപ്പി നടക്കുന്ന ആൺകുട്ടികൾക്ക് ആര് പെണ്ണ് കൊടുക്കാനാ? നല്ല വിദ്യാഭ്യാസ യോഗ്യതയുള്ള പെൺകുട്ടികളെ സ്ത്രീധനമൊന്നും നോക്കാതെ കെട്ടാൻ നല്ല ആൺ പിള്ളേർ ക്യൂ നിൽക്കും" മൂന്ന് പെൺകുട്ടികളുടെ അപ്പനും അമ്മയ്ക്കും ബന്ധുക്കളും സുഹൃത്തുക്കളുമൊക്കെ പറഞ്ഞു കൊടുക്കുന്ന ആശ്വാസ വാക്കുകൾ ലിസി ടോമി ദമ്പതികൾക്ക് മനസ്സിൽ പനിനീർ മഴയായിരുന്നു. പക്ഷെ ഇപ്പോൾ പ്രശ്നം ഈ മിടുക്കികൾക്കാർക്കും വിവാഹം കഴിക്കാൻ താൽപര്യമില്ല എന്നാണ്. Ph.D. കഴിഞ്ഞ മൂത്ത മകൾക്ക് വയസ്സ് മുപ്പതായി. എം.ഡി.ക്ക് പഠിക്കുന്ന രണ്ടാമത്തെ മകൾക്ക് 28. നല്ല ആലോചനകൾ ധാരാളം വരുന്നു വിവാഹത്തെക്കുറിച്ചൊന്നു ആലോചിക്കാൻ സമയമായിട്ടില്ല എന്നാണ് അവരുടെ ഒറ്റക്കെട്ടായ അഭിപ്രായം. മൂക്കിൽ പല്ലുമുളയ്ക്കുക, പുര നിറഞ്ഞു നിൽക്കുക തുടങ്ങിയ ഗ്രാമ്യ പ്രയോഗങ്ങൾ അവിടെ നിന്നും ഇവിടെ നിന്നും ഒക്കെ കേൾക്കുന്നത് അപ്പനും അമ്മയ്ക്കും കൊള്ളുന്നുണ്ട്, പക്ഷെ മക്കൾ ഇതൊന്നും ഗൗനിക്കുന്നേ ഇല്ല.

സീറോ മലബാർ കത്തോലിക്കാ മെത്രാന്മാർ പറഞ്ഞു തുടങ്ങിയിരിക്കുന്നു ഈ സഭ നിലനിർത്തണമെങ്കിൽ മക്കളെ നേരത്തേ തന്നെ വിവാഹം കഴിപ്പിക്കണം അതേ ഒരു വലിയ വിവാദമായിരിക്കുകയുമാണ് ഏതായാലും നമ്മുടെ തിരുമേനിമാർ ആരും ഒരു അഭിപ്രായവും പറയുന്നില്ലല്ലോ? പറഞ്ഞാൽ വ്യക്തി സ്വാതന്ത്ര്യത്തിൽ ഇടപെടാൻ പള്ളിക്കും പട്ടക്കാരനും എന്താണ് കാര്യം എന്ന് പറഞ്ഞ് അവർക്ക് ഏറെ വിമർശനം കേൾക്കേണ്ടി വരും. നമ്മൾ പറഞ്ഞിട്ട് കേൾക്കാത്ത പിള്ളാർ ഇനി മെത്രാച്ചന്മാർ പറഞ്ഞാൽ കേൾക്കുമോ? ഇങ്ങനെയൊക്കെ പോകുന്നു ടോമി ലിസി ദമ്പതികളുടെ സംഭാഷണം

ഒരു പക്ഷെ ഇന്ത്യയിൽ തന്നെ ഏറ്റവും ഉയർന്ന വിവാഹ പ്രായം സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ആയിരിക്കും. പുരുഷന്മാരിൽ 28-30, സ്ത്രീകളിൽ 25-27 എന്ന നിലയിൽ എത്തിച്ചേർന്നിരിക്കുന്ന എന്നതാണ് അനൗദ്യോഗിക ഡാറ്റ. ഇത് വീണ്ടും ഉയരാനുള്ള പ്രവണത ശക്തമാണ്. ഇതോടൊപ്പം ചേർത്തു ചിന്തിക്കേണ്ടതാണ് അവിവാഹിതരായി കഴിയുന്ന വ്യക്തികളുടെ എണ്ണത്തിലെ വർദ്ധനയും രണ്ടിൽ താഴെ എത്തി നിൽക്കുന്ന പ്രത്യുത്പാദന നിരക്കും. ഇതിനൊക്കെ പുറമേ വികസിത രാജ്യങ്ങളിലേക്ക് വിവാഹ പ്രായത്തിനു മുമ്പേ നടക്കുന്ന സ്ഥിരസ്വഭാവമുള്ള കുടിയേറ്റ പ്രവാഹവും. കേരളത്തിൽ ഒരു ethic group (സമുദായം) ആയി നസ്രാണി ക്രിസ്ത്യാനികളുടെ നിലനിൽപ്പ് അപകടകരമാണ് എന്നതിൽ തർക്കമില്ല. ഇവയിൽ വിവാഹ പ്രായത്തിനെക്കുറിച്ച് മാത്രം ചില ചിന്തകൾ കുറിക്കുന്നു.

**വിവാഹ പ്രായം എന്തുകൊണ്ട് താഴ്ന്നു നിൽക്കണം?**

വാദഗതി ഒന്ന്: വംശീയ നിലനിൽപ്പിന് ആവശ്യമായ പ്രത്യുത്പാദന നിരക്കായ 2.4-2.7-ൽ എത്തണമെങ്കിൽ ശരാശരി മൂന്നുകുട്ടികൾ എങ്കിലും ഒരു ദാമ്പത്യത്തിൽ വേണം. 35 വയസ്സിനു ശേഷം പ്രത്യുത്പാദന സാധ്യത കുറവും എന്നത് ഒരു വൈദ്യശാസ്ത്ര വസ്തുവാണ്

വാദഗതി രണ്ട്: ആരോഗ്യമുള്ള ഒരു കുഞ്ഞ് ജനിക്കാൻ ഉചിതമായ പ്രായം 24 32 വയസ്സു വരെയാണ്. ഈ കാലയളവിൽ രണ്ടോ മൂന്നോ കുട്ടികൾ ഉണ്ടാകണമെങ്കിൽ വിവാഹം 25 വയസ്സിനോടടുത്തെങ്കിലും നടക്കണം മാതാപിതാക്കളുടെ ഉയർന്ന പ്രായം മക്കളിൽ ജനിതക തകരാറുകൾക്കുള്ള സാധ്യത വർദ്ധിപ്പിക്കും.

വാദഗതി മൂന്ന്: വിദ്യാഭ്യാസക പരമായും തൊഴിൽ പരമായും ഉറച്ചുള്ള പ്രതലങ്ങളിൽ എത്തിയതിനു ശേഷം മതി എന്ന നിലപാട് കൂടുതൽ അവിവാഹിതരെ സൃഷ്ടിക്കുന്നു. അവിവാഹിതരായി കഴിയാൻ നിർബന്ധിക്കപ്പെടുന്ന വ്യക്തികൾക്ക് മാനസികാരോഗ്യ പ്രശ്നങ്ങൾ ഉണ്ടാകും. ലൈംഗിക ധാർമ്മിക പ്രശ്നങ്ങൾക്കും വഴിതുറക്കാം

മനഃപൂർവ്വം

25

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

**വിവാഹ പ്രായം ഉയരുന്നതുകൊണ്ട് തകരാറില്ല**

വാദഗതി ഒന്ന്: വിദ്യാഭ്യാസ പരമായും സാംസ്ക്കാരകിമായും മുന്നോക്കാവസ്ഥയിലുള്ള ഒരു സമുദായം എന്ന നിലയിൽ വിവാഹ പ്രായം കൂടുന്നത് സ്വാഭാവിക പുരോഗതിയുടെ അടയാളമാണ്. അത് നേരത്തെയാക്കാൻ നോക്കുന്നത് പിന്തിരിപ്പൻ മനോഭാവമാണ്.

വാദഗതി രണ്ട്. തൊഴിൽ പരമായും വിദ്യാഭ്യാസപരമായും സ്ത്രീകൾക്ക് ഉണ്ടായി കൊണ്ടിരിക്കുന്ന ഉയർച്ചയെ നേരത്തെയുള്ള വിവാഹം തടസ്സപ്പെടുത്തും. ഇത് ലിംഗ നീതിയുടെ നിഷേധമാണ്.

വാദഗതി മൂന്ന്. വിവാഹം എപ്പോൾ കഴിക്കണം എന്നതൊക്കെ വ്യക്തി സ്വാതന്ത്ര്യമാണ് നിയമപരമല്ലാത്ത ഒരു ഇടപെടലും ഇക്കാര്യത്തിൽ പാടില്ല

പുതിയ കാലഘട്ടത്തിലെ വ്യക്തി നിഷ്ഠമായ (സ്വാർത്ഥമായ എന്നും വ്യാഖ്യാനിക്കാം) സമീപനത്തിന്റെ ത്രാസിൽ തൂക്കി നോക്കിയാൽ വിവാഹ പ്രായം കൂടി വരുന്നത് പുരോഗതിയുടെ ലക്ഷണമാണ്. പക്ഷേ നാം ഓരോരുത്തരും ഒരു വ്യക്തിമാത്രമല്ല, ഒരു കുടുംബത്തെയും, സമുദായത്തെയും, ചരിത്രത്തെയും വർത്തമാനകാലത്തിൽ പ്രതിനിധാനം ചെയ്യുന്ന കണ്ണികൂടെയാണ് എന്ന ബോധ്യമുണ്ടായാൽ നമ്മുടെ കാഴ്ചപ്പാട് വ്യത്യസ്തമായിരിക്കും.

മനുഷ്യവംശം എന്നിലൂടെ നിലനിൽക്കണം, ഞാനുൾപ്പെടുന്ന കുടുംബത്തിന്റെയും സമുദായത്തിന്റെയും ചരിത്രം എന്നിലൂടെയും എന്റെ സന്തതി പരമ്പരകളിൽ കൂടെയും മുമ്പോട്ടു പോകണം, എനിക്കുണ്ടാകുന്ന മക്കൾ ജീവശാസ്ത്രപരമായി മികവുള്ളതായിരിക്കണം ഇതിനൊക്കെ എന്റെ വ്യക്തിപരമായ ചില സ്വാതന്ത്ര്യങ്ങൾ പരിമിതപ്പെടുത്താൻ ഞാൻ തയ്യാറാകേണ്ട എന്ന രീതിയിൽ ഗുണപരമായി ചിന്തിക്കാൻ നാം തയ്യാറാണോ എന്നതാണ് കാതലായ പ്രശ്നം.



# വഴിമരങ്ങൾക്കിടയിലെ വെളിച്ചമരം

**ഫാ. ഡോ. ജേക്കബ് കുര്യൻ**

നല്ല ഗുരുക്കന്മാർ വിരളമായ നമ്മുടെ കാലത്ത് ഒരു ഗുരുവിനെ മാതൃകയായി കാണിച്ചുതരാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ ഒരു സംശയവുമില്ലാതെ ഒരാളെ കാണിച്ചുകൊടുക്കാം; അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് പിതാവിനെ. ഗുരു അഗ്നിയാണ്, അത് ചിലരിൽ ദീപമായി പ്രകാശിക്കും; അത് ചിലരിൽ ജ്വാലയായി ആളിക്കത്തും; അത് ചിലരിൽ കനലായി എരിയും (ചിലരിൽ മാത്രം അത് പുകയായി മറയും എന്നതും സത്യമാണ്). അഭിവന്ദ്യ ഗുരു മാർ അന്തോണിയോസ്, പ്രീയപ്പെട്ട ജോൺ സ്ലീബാ അച്ചന്റെ ഉള്ളിലും ഉള്ളടക്കത്തിലും ദീപമായി പ്രകാശിക്കുന്നതും, ജ്വാലയായി ആളി കത്തുന്നതും, കനലായി എരിയുന്നതും 'വഴിമരങ്ങൾക്കിടയിലെ വെളി ച്ചമരം' എന്ന എംഗസി പ്രസിദ്ധീകരിക്കുന്ന രചന സമാഹാരത്തിൽ അനു ഭവിക്കാം. മിതഭാഷിയും മഹായോ ഗിയുമായ ആ ഗുരുശ്രേഷ്ഠൻ പറയു ന്നതും പറയാതെ പറയുന്നതും പരിജ്ഞാനത്തിന്റെ മണിമുത്തുകളാണ് എന്ന് സ്ലീബാ അച്ചൻ തെളിയിക്കുന്നു.

യേശുക്രിസ്തു നഷ്ടപെട്ട ആടിനെ തേടുന്ന ഇടയനെക്കുറിച്ച് ഉപമ പറഞ്ഞു. നമ്മുടെ കാലം, നഷ്ടപ്പെട്ട ഇടയനെക്കുറിച്ച് തേങ്ങുന്ന ആടുകളു ടെ കഥ പറയുന്നു. മാർ അന്തോണിയോസ് പിതാവ് തന്റെ ആടുകളുടെ കൂടെ എപ്പോഴും ആയിരുന്നു അവരെ പരിചരിച്ചുകൊണ്ടിരിക്കുന്നത് ഒരു വേറിട്ട കാഴ്ചയാണ്. അദ്ദേഹം ഇതുവരെയും എടുക്കാത്ത പാസ്പോർട്ട് ആ കാഴ്ച യുടെ വാതായനവുമാണ്. വൈദികസെമിനാരിയിൽ ആ പിതാവിനോടൊപ്പം ഒരേ ബാച്ചിൽ പഠിക്കുവാൻ എനിക്കും ഭാഗ്യമുണ്ടായി. സഹപാഠികളിൽ പലരും, മാത്രമല്ല ശിഷ്യഗണത്തിൽ പലരും, പി ന്നീട് വലിയവരായപ്പോൾ, പഴയസഹപാഠിയെയും പഴയഗുരുവിനെയും അങ്ങനെയൊരു ബന്ധത്തിൽ ഓർമ്മിക്കുവാനും പറയുവാനും മടിച്ചിട്ടുള്ളത് ഒരു സ്വകാര്യ ദുഃഖം മാത്രം. അതിനിടയിൽ ഒരു സ്വകാര്യപുകഴ്ചയാണ്, അന്തോണിയോസ് പിതാവ് സഹപാഠികളെ സ്നേഹപൂർവ്വം സഹപാഠികളായി അനുസ്മരിച്ച് സംസാ രിച്ചിട്ടുള്ളത്. ശ്രീകൃഷ്ണൻ ആശ്ലേഷിച്ച പഴയ സഹപാഠി സുധർമ്മാവിന്റെ ആനന്ദം പോലെയാണത്. മാർ അന്തോണിയോസ് പിതാവിന്റെ നൈർമ്മല്യ സാക്ഷ്യമായി ഈ ലഘുഗ്രന്ഥത്തെ അവതരിപ്പിക്കുവാൻ അനല്പമായ സന്തോഷവും അഭിമാനമുണ്ട്. ആതിനവസരം ഒരുക്കിയ പ്രിയശിഷ്യൻ ജോൺ സ്ലീബാ അച്ചനോട് അതീവ നന്ദിയുണ്ട്.

ഭാരതവർഷത്തിലെ പൂർവരാമൃഷീന്ദ്രന്മാരുടെ പൈതൃകം പേറുന്ന അഭിവന്ദ്യ അന്തോണിയോസ് പിതാവെന്ന ഗുരുവിനെ ഉത്തിഷ്ഠതയോടും ജാഗ്രത യോടും പ്രാപ്യവരാനിബോധതയോടും കൂടി പ്രണമിക്കുന്ന ഒരു വിനീത ശിഷ്യനാണ് ജോൺ സ്ലീബാ അച്ചൻ. അച്ചന്റെ ഒരു ജീവിത നിയോഗമായിട്ട് തോന്നുന്നത്, തന്റെ ഗുരുവിന്റെ അമൃ തനാ വിനൊരു തൂലിക ആകുകയാണ്. ഇവിടെ അഭിവന്ദ്യ പിതാ വിന്റെ കൊച്ചുകൊച്ചു സുഭാഷിതങ്ങൾ 'വഴിമ രങ്ങൾക്കിടയിലെ വെളിച്ച' മായി പ്രസിദ്ധീകൃതമാകുന്നു.

സഹൃദയർക്ക് പണ്ടേതന്നെ പ്രിയങ്കരനാണ് സ്ലീബാ അച്ചൻ. 2017 ൽ അദ്ദേഹം പ്രസിദ്ധീകരിച്ച 'ജീവനു ള്ള പാലങ്ങൾ', ജീവജാലങ്ങൾ നല്ല ജീവിതപാഠങ്ങൾ പഠിപ്പിക്കുന്നു എന്ന് കാട്ടിത്തന്നു അതിനും മുമ്പേ പ്രസിദ്ധീകരിച്ച 'മുൻപേ നടന്നവർ' എന്ന കവിതാസമാഹാരം സ്ലീബാ അച്ചനിലെ ഗുരുത്വത്തിന്റെ ലക്ഷണമൊത്ത ഗുരു ദക്ഷിണയാണ്.

'വെളിച്ചമര'മായ ഗുരുവിലും, അതി ന് കീഴെ ആ പ്രകാശത്തിൽ ഇരിക്കുന്ന ശിഷ്യനിലും പൊരുത്തം പലതും ഉണ്ട് പൊന്തൊസിലെ ഇവാഗരിയസ് ഒരു ഗുരുവിനെയും ശിഷ്യനെയും പരി ചയപ്പെടുത്തുന്നു. ശിഷ്യൻ ഗുരുവിനെ അനുഗമിച്ചപ്പോൾ ഗുരുവിനുചുറ്റും ഒരു പ്രഭാവലയം ശ്രദ്ധയിൽപ്പെട്ടു. ഒരു ദിവസം ശിഷ്യൻ ഗുരുവിനോട് ചോദിച്ചു: 'അങ്ങയുടെ ചുറ്റുമുള്ള ഈ പ്രഭാവലയം എന്താണ്?' ഗുരു പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: 'എനിക്കതു കാണാൻ പറ്റുന്നില്ല പക്ഷെ, നിനക്കു ചുറ്റും അങ്ങനെയൊ ന്നു ഞാൻ കാണുന്നുണ്ട്. അതുകൊണ്ട് അതൊ ന്നും എന്റെയോ നിന്റെയോ മഹത്വമല്ല, നമ്മിലുള്ള ദൈവകൃപമാത്രം'

ഹൃദയസ്പൃക്കായ പദപ്രയോഗങ്ങളും അനുഭവത്തിന്റെ തീച്ചൂളയിൽ സ്ഫുടം ചെയ്ത നിരീക്ഷണങ്ങളും കൊണ്ട് വെളിച്ചമരം പൂത്തുകായിച്ചുനി ൽക്കയാണ്. 'ഗുരുക്കന്മാർ വഴിവിളക്കുകളാണ്' എന്നും, 'സൂക്ഷിക്കണം പ്രാർ ത്ഥിക്കണം' എന്നും, 'ജീവിതത്തിന് നാലു വിരൽ നീളം' എന്ന് ഓർക്കണമെന്നും, ബാ ഹ്യ സൗന്ദര്യത്തിന് തൊലിയുടെ കനമേ ഉള്ളൂവെന്നും, 'പച്ചവെള്ളമാണെങ്കിലും തൃപ്തിയോടെ കുടിക്കണം' എന്നും, 'ആരാധന അക്രമമാകരുത്' എന്നും, 'ഏകലവ്യൻ അവാർഡിനാണ് മൂല്യമെന്നും, 'സൂക്ഷിച്ചില്ലെങ്കിൽ ചെലവായി (ചിലവായി ൽ)' പോകുമെന്നും, 'വേഷം കെട്ടരുത്' എന്നും, 'മൈക്ക് തിന്നരുത്' എന്നും, 'ആശംസാ വധം' ഒഴിവാക്കണമെന്നും, 'ഉണ്ടാൽ ക്ഷീണം തെണ്ടിക്കും' എന്നും, 'സ്നേഹമില്ലാത്ത അപ്പം കയ്ക്കും' എന്നും, ആരാധന വസ്ത്രത്തെ 'ഫാഷൻ ഷോ' ആക്കരുതെന്നും, 'പൊട്ടൻകളി ക്കാനും ഒരു ബുദ്ധി വേണം' എന്നും ഒക്കെ പറഞ്ഞിട്ടുള്ളതിന്റെ മർമ്മങ്ങൾ സ്ലീബാ അച്ചന്റെ വായനയുടെയും മനനത്തിന്റെയും അകമ്പടിയോടെ ആസ്വദിക്കുവാൻ ഒരു സുഖമുണ്ടെന്ന് പറയുവാൻ സന്തോഷമുണ്ട്. വിളക്കുമരത്തോട് വെളിച്ചമെവിടെ എന്നു ചോദിക്കുന്നവർക്കുള്ള ഉത്തരമാകട്ടെ ഈ കൊച്ചു വലിയ പുസ്തകം.

ദൈവത്തിന്റെ അനുഗ്രഹം തന്റെ കൈവേലയ്ക്കു ലഭിച്ചതിലുള്ള ആഹ്ലാദത്തിലാണ് കോട്ടയം ചുങ്കം പഴയ സെമിനാരിയി റോഡിൽ താമസിക്കുന്ന ഓമന തോമസ്. പഴഞ്ഞിയിൽ വച്ച് നവാഭിഷിക്തരായ മലങ്കര സഭയിലെ ഏഴു മെത്രാന്മാരുടെയും മസ്നപ്സാ തുന്നാനുള്ള, മഹാഭാഗ്യം ലഭിച്ചതു 'ആബോ ഹാൻഡ് സ്റ്റിച്ചിംഗ് വർക്സ്'. പൂർണ്ണ സന്ന്യാസവ്രതം സ്വീകരിക്കുന്നവർ അണിയുന്ന കറുത്ത ശിരോവസ്ത്രമായ മസ്നപ്സാ കൈകൊണ്ടു തുന്നുന്നു കലയിൽ പ്രാവീണ്യം നേടിയ ഓമന തോമസിനു നവാഭിഷിക്തരായ ഏഴു മെത്രാന്മാരുടെയും മസ്നപ്സാ തുന്നാനുള്ള നറുക്കുവീണതു യാദൃശ്ചികമായിട്ടാണെങ്കിലും തന്റെ പ്രാർത്ഥനയുടെയും തപസ്യയുടെയും ഫലമായിട്ടാണ് അതിനുള്ള അവസരം കൈവന്നതെന്നു അവർ കരുതുന്നു. പഴയ സെമിനാരിയിലെ മണിമുഴക്കം നിത്യവും ശ്രവിക്കുകയും അതിന്റെ ആനന്ദവും അവിടുത്തെ ആരാധനയിൽ പങ്കെടുക്കുന്നതിലൂടെ കൈവരിച്ച മനഃശുദ്ധിയുമാണ് മെത്രാന്മാരുടെ മസ്നപ്സാ തുന്നാനുള്ള പ്രാപ്തി തനിക്കു പ്രദാനം ചെയ്തിരിക്കുന്നതെന്നു ഓമന തോമസ് പറയുന്നു. മസ്നപ്സാ തുന്നലിലും തനിക്കു ആരാധനയുടെ ഒരു അനുഭവമാണെന്നും ഈ വീട്ടമ്മ വെളിപ്പെടുത്തുന്നു.

കോട്ടയം ചെറിയ പള്ളി മഹാഇടവകയിലെ, ഇടവകാംഗമായ വിമുക്തഭടൻ തോമസിന്റെ ഭാര്യയാണ് ഓമന. തുന്നൽ കലയിൽ മുൻകാല പരിചയമൊന്നും ഉണ്ടായിരുന്നെങ്കിലും കാലം ചെയ്ത പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മസ്നപ്സാ ഒരു ഭാഗ്യ കടാക്ഷം പോലെ കൈയ്യിൽ വന്നതാണ്. ഈ ആരാധനകലയിൽ ഭക്തിപൂർവ്വം പങ്കാളിയാകാൻ നിമിത്തമായത്. പഴയ സെമിനാരിയിൽ ലൈബ്രേറിയനായിരുന്ന ഫാദർ സി.സി. ചെറിയാനാണ് അതിനു വഴിയൊരുക്കിയത്. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ പഴയ ഒരു മസ്നപ്സാ കൊടുത്തിട്ട്, അതുപൊലെ ഒരെണ്ണം കൈകൊണ്ട് തുന്നിയെടുക്കാൻ നിർദ്ദേശിച്ചു. ഓമന അതിലെ മാതൃക നോക്കി പുതിയൊരു ശിരോവസ്ത്രം കൈകൊണ്ട് തുന്നിയെടുത്തു. അതു ഫാദർ ചെറിയാനെ കാണിച്ചു. അതിലെ കുറവുകൾ ചൂണ്ടിക്കാണിച്ചതിനെ തുടർന്നു പുതിയൊരു ശിരോവസ്ത്രം തുന്നി. അതിനു പ്രോത്സാഹനം ലഭിച്ചപ്പോൾ, ഇതു ദൈവത്തിന്റെ ഒരു വരദാനമാണെന്ന തോന്നലുണ്ടായി. എന്നും പ്രാർത്ഥനയെ തുടർന്നു മസ്നപ്സായും ശോശപ്പായും തുന്നാൻ തുടങ്ങി. ദൈവസാന്നിദ്ധ്യത്തിന്റെയും തേജസ്സിന്റെയും പ്രതീകമായ ശോശപ്പ തുന്നിയപ്പോഴും തനിക്കൊരു ആത്മീയ അനുഭൂതി അനുഭവപ്പെട്ടെന്ന ഈ വീട്ടമ്മ പറയുന്നു. തന്റെ ഭർതൃമാതാവിന്റെ പ്രോത്സാഹനം ഈ കർമ്മം തുടരാനുള്ള സാഹചര്യമൊരുക്കി.

പൗലോസ് മാർ ഗ്രിഗോറിയോസിന്റെ മസ്നപ്സാ മാതൃകയായി ചില്ലിട്ട് സൂക്ഷിച്ചിരുന്നുവെങ്കിലും അതു വീട്ടിൽ വയ്ക്കുന്നതു ഉചിതമല്ലെന്നു തോന്നിയതിനാൽ സെമിനാരി മ്യൂസിയത്തിലേക്കു കൈമാറുകയാണുണ്ടായത്. എങ്കിലും ബുദ്ധിയും പ്രകാശവും ഉള്ള ആ വന്ദ്യപിതാവിന്റെ ശിരസ്സിൽ വച്ചിരുന്ന മസ്നപ്സാ സ്പർശിക്കാൻ കഴിഞ്ഞതു കൊണ്ട് തനിക്കു ഈ ചമയകലയിൽ മുന്നേറാൻ ബുദ്ധിയും പ്രകാശവും ഒരനുഗ്രഹമായി ഒപ്പമുണ്ടെന്ന കരുത്തിലാണ് ഓമന. കറുത്ത ശിരോവസ്ത്രത്തിൽ കുരിശുകൾ തുന്നിയെടുക്കുമ്പോൾ അതു ദൈവത്തിന്റെ കരങ്ങൾ കൊണ്ട് നിർമ്മിക്കുന്ന അനുഭവമാണെന്നും ഈ വീട്ടമ്മ സാക്ഷിക്കുന്നു. ഓമന തോമസ് തുന്നിയ മസ്നപ്സാ ഓർത്തഡോക്സ് സഭയിലെ മാത്രമല്ല, മാർത്തോമ്മാ സഭയിലെ തൊഴിയൂർ സഭയിലെയും യാക്കോബായ കക്ഷിയിലെയും റമ്പാന്മാരും മെത്രാന്മാരും സന്യാസിനികളും അണിയുന്നുണ്ട് തികച്ചും കരുതലിൽ തുടങ്ങി ഒരു സഭാസപര്യയായി മാറിയ ഈ ചമയകലയിൽ തനിക്കു ആവാച്യമായ ആനന്ദം പകരുന്നതു പതിമൂന്നുകുരിശുകൾ തുന്നുമ്പോഴാണെന്നും ഓമന തോമസ് വെളിപ്പെടുത്തുന്നു.



# നവാഭിഷിക്തരായ മെത്രാപ്പോലീത്തന്മാർക്ക് മസ്നപ്സാ തുന്നാനുള്ള ഭാഗ്യം സിദ്ധിച്ചതു വീട്ടമ്മയ്ക്ക്

## 40–ാം ചരമദിനം, 13–10–2022



# ഡോ. തോമസ് വർഗീസ് (ഷാജി 65)

### റിട്ട. ജോയിന്റ് ഡയറക്ടർ അർബൻ ഹെൽത്ത് സർവീസസ്

പറക്കോട് അമ്പിയിൽ ശ്രീ. എ.കെ. തോമസിന്റേയും പരേതയായ ഏലിയാമ്മ തോമസിന്റേയും മകൻ. ഭാര്യ–മാവേലിക്കര വഴുവാടി വടക്കത്തലയ്ക്കൽ കുഞ്ചാറ്റിൽ സൂസൻ മാത്യു (റിട്ട. പ്രിൻസിപ്പൽ എം.എസ്. സെമിനാരി ടീച്ചേഴ്സ് ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ട്, തഴക്കര.

മക്കൾ : ശ്രുതി എൽസാ വർഗീസ്, മരുമകൻ– ചാൾസ് വാളകം (ബഹ്റൈൻ)
ശിൽപാ മറിയം വർഗീസ് (ആമസോൺ, ബാംഗ്ലൂർ)

പരേതന്റെ 40–ാം ചരമദിനത്തോടനുബന്ധിച്ച് 15–10–22 ശനിയാഴ്ച രാവിലെ 7.30–ന് പറക്കോട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബാനയും തുടർന്ന് ധൂപ പ്രാർത്ഥനയും നടത്തുന്നതാണ്.

[illegible]

7–ാം ചരമ വാർഷികം (17–10–2022)



**ഏലിയാമ്മ തോമസ്**
W/o എ.കെ. തോമസ്,
അമ്പിയിൽ, പറക്കോട്



**എ.കെ. കോശി**
15–10–1992

**ശോശാമ്മ കോശി**
28–8–1980

**പറക്കോട് അമ്പിയിൽ കുടുംബാംഗങ്ങൾ**

## ഭിലായി മിഷൻ സുവർണ്ണ ജൂബിലിയുടെ നിറവിൽ (1972–2022)

# നട്ടവരും നയിച്ചവരുമായ പിതാക്കന്മാർ

**Fr. Dr. P. S. Varghese**
(Secretary, St.Thomas Mission, Bhilai)

**1. ക്രിസ്തീയ മിഷന് ഒരാമുഖം.**

കൊളോണിയലിസത്തിന്റെ ഭാരവും പേറിയാണ്, സ്വാതന്ത്രാനന്തര ഭാരതത്തിൽ 'മിഷൻ' എന്ന വാക്ക് വാക്ക് വ്യാഖാനിക്കപ്പെട്ടത്. ജീവിതം ക്രിസ്താനുകരണത്തിന്റെ ഭാഷ്യമാക്കിയവരുടെ സേവനങ്ങളെ വിസ്മരിച്ചുകൊണ്ടല്ല ഈ കുറിപ്പെഴുതുന്നത്. അവരുടെ സേവനവും, ഓർമ്മയും അനശ്വരതയിലേക്കാണ് എന്നും വിരൽ ചൂണ്ടുന്നതും.

ക്രിസ്തുവിന്റെ അവസാന ഭരമേല്പിക്കൽ (Final commission): 'എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട്, യെരുശലേമിലും, യെഹൂദ്യയിൽ എല്ലാ യിടത്തും, ശമര്യയിലും, ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികളാകും.' (Acts:1:8) എന്നാണല്ലോ.

ലോകത്തിന്റെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകുവാനുള്ള ക്രിസ്തുവിന്റെ ആഹ്വാനവും പേറിയാണ് ഓരോ മിഷനറിയും പ്രേഷിതപ്രവർത്തനത്തിന് നാന്ദി കുറിച്ചതും. ആ സാക്ഷ്യത്തിന്റ ഫലകവും പേറിയാണ് ക്രിസ്തു ശിഷ്യനായ വിശുദ്ധ തോമസ് ശ്ലീഹ A.D 52-ൽ കേരളക്കരയിൽ കപ്പലിറങ്ങിയതും

**2. ഭിലായി മിഷൻ**

1972–ൽ മലങ്കരയുടെ പുണ്യപിതാവായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ഒന്നാമനാണു ഭിലായ് മിഷൻ ആരംഭിക്കുന്നത്. ഇന്നത്തെ രീതിയിൽ കാണുന്ന ഭദ്രാസനകളുടെ മാതാവായി ബാഹ്യ കേരള ഭദ്രാസനമെന്ന ഒറ്റ കുടക്കീഴിലായിരുന്നു പ്രവർത്തങ്ങൾ എല്ലാം തന്നെ. മാർത്തോമ്മായുടെ വിശ്വാസതീഷ്ണതയുടെ ജ്ഞാന സ്നാനമേറ്റവരുടെ പിൻ തലമുറയിൽ കെ.കെ. പൊന്നൂസ്, 1924 ഒക്ടോബർ മാസം 2–ന് ഭാരതത്തിന്റെ രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധിയുടെ ജന്മദിനത്തിലാണ് കോട്ടയം പട്ടണത്തിലെ പത്താമുട്ടാമെന്ന ഗ്രാമത്തിൽ കൈയ്യാലേത്ത് കുടുംബത്തിലെ കുര്യൻ മറിയാമ്മ ദമ്പതികളുടെ മക്കളിൽ അഞ്ചാമനായി ഭൂജാതനായത്. നാട്ടാരുടെയൊക്കെ പുന്നായി, പത്താമുട്ടംകാരുടെയൊക്കെ ഗുരു തുല്യനായ വന്ദ്യ കുറി യാക്കോസ് റമ്പാച്ചന്റെ അരുമ ശിഷ്യൻ, തലമുറകളിലൂടെ കൈമാറിവന്ന വിശ്വാസം കർത്താവിന്റെ അന്ത്യ കല്പന നൂറ്റാണ്ടുകളുടെ ഇടനാഴികളിൽ കാലപ്പഴക്കം കൊണ്ട് തിളക്കം നഷ്ടപ്പെടാതിരുന്ന തിരുവെഴുത്തുകൾ ആത്മവിലാവാഹിച്ചു ഭാരതാംബയുടെ ഹൃദയ ഭൂമികളിലേക്ക് യാത്രയായി.

**2.1. ഭിലായി മിഷൻ : മാർ തേവോദോ സ്യോസിന്റെ നേതൃത്വവും സംഭാവനകളും.**

മാതൃഇടവകയായ കോട്ടയം പത്താ മുട്ടം സ്ലീബാ പള്ളിയിൽ വച്ച് 1946 ഏപ്രി ൽ ഇരുപത്തിയഞ്ചിന് ശെമ്മാശനായും, 1947 ൽ വൈദീകനായും പട്ടം കെട്ടപ്പെട്ട കെ. കെ പൊന്നൂസ് അച്ചൻ തുടർന്നുള്ള അതിന്റെ പ്രവർത്തനങ്ങളുടെ ചുക്കാൻ ഏൽപ്പിക്കാൻ നിയതിയുടെ നിയോഗം പേറിയാണ് അന്ന് ജബൽപൂർ ലിയാനോ ർഡ് തിയോളജിക്കൽ സെമിനാരിയിലെ പഠനത്തിനുചേർന്നത് പിന്നീട് 1966–ൽ അമേരിക്കയിലെ ജനറൽ തിയോജിക്കൽ സെമിനാരിയിൽ നിന്നും ദൈവശാസ്ത്രത്തിൽ ബിരുദം നേടി. 1967–ൽ യേൽ യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള ബെർക്കിലി ഡിവിനിറ്റി സ്കൂളിൽ നി ന്നും എസ്ടിഎം (STM) ഡിഗ്രി നേടി 1990–ൽ ജനറൽ തിയോളോജിക്കൽ സെമിനാരി അദ്ദേഹത്തിന് ഡോക്ടർ ഓഫ് ഡിവിനിറ്റി (ഹോണററി) ഡിഗ്രിയും നൽകുകയുണ്ടായി.

1975 ഫെബ്രുവരി പതിനഞ്ചിന് പു ത്തൻകാവ് സെന്റ് മേരീസ് പള്ളിയിൽ വച്ച് റമ്പാനായും, തുടർന്ന് ഫെബ്രു വരി പതിനാറിന് നിരണം വലിയ പള്ളി യിൽ വച്ച് മെത്രാപ്പോലീത്തയായും ഉയർത്തപ്പെട്ടു. അതേവർഷം തന്നെ ബാഹ്യകേരള ഭദ്രാസനമായ മദ്രാസ്സിന്റെ മെത്രാപ്പോലീത്തയും, 1979 മുതൽ 2007 വരെ കൽക്കട്ടാ ഭദ്രാസനത്തിന്റെ അമരക്കാരനുമായിരുന്നു.

**2.1.1. വിദ്യകൊണ്ട് പ്രബുദ്ധരാകുവിൻ**

നാഗ്പൂർ മുതൽ നാഗാലാണ്ട് വരെയുള്ള പത്തിലധികം സംസ്ഥാങ്ങളിലൂടെ ബലവാടികൾ മുതൽ ഉന്നത വിദ്യാഭ്യാസ കേന്ദ്രങ്ങളായ ക്രിസ്ത്യൻ കോളേജ് ഓഫ് എഞ്ചിനീ യറിംഗ് ആൻഡ് ടെക്നോളജി, സെന്റ്. തോമസ് കോളേജുകൾ, എം.ജി. എം, ഹയർ സെക്കന്ററി സ്കൂളുകൾ,

എം.ജി.എം ആർട്സ്, കോമേഴ്സ്, ബിഎഡ് കോളജുകൾ ഉൾപ്പെടെ മൂന്ന് ഡസനിലധികം വിദ്യാഭ്യാസ സ്ഥാപനങ്ങൾ മിഷന്റെ കീഴിൽ പ്രവർത്തിക്കുന്നു.

**2.1.2. ആരോഗ്യരംഗത്തെ ശ്ലാഘനീയ പ്രവർത്തനങ്ങൾ.**

ഭാരതത്തിന്റെ ഹൃദയവയലുകളിൽ, ഊഷര ഭൂമികളിൽ ഈ പിതാവ് വില്ലേജ് മിഷന്റെ വിത്തുകൾ നട്ടുപിടിപ്പിച്ചു. ഉപജീവനം, സ്വയം നിലനിൽപ്പ്, അടിസ്ഥാന ആരോഗ്യം, വിദ്യാഭ്യാസം. ഇറ്റാർസി, ഭോപ്പാൽ, ജബൽപൂർ, ഇൻഡോർ, കൽക്കട്ട, ഭണ്ഡാര, ബൊക്കാറോ തുടങ്ങി നിരവധി സ്ഥലങ്ങളിലേക്ക് ദൗത്യം വ്യാപിച്ചു

മെഡിക്കൽ ക്ലിനിക്, മൊബൈൽ ക്ലിനിക്, അനാഥാലയങ്ങൾ, സ്വയം തൊ ഴിൽ പരിശീലന കേന്ദ്രങ്ങൾ, കാർഷിക കേന്ദ്രങ്ങൾ, വനിതാ ക്ഷേമ കേന്ദ്രങ്ങൾ എന്നിവ മിഷൻ പ്രവർത്തിക്കുന്നു. ജയി ലുകളിലെ പരിശീലന പരിപാടിയായ വിമോചനൻ, ഇലക്ട്രോണിക്സ് പഠനം, പാത്തോളജി പരിശീലനം, തയ്യൽ പരിശീലനം തുടങ്ങി നിരവധി കഴിവുകൾ തടവുകാർക്ക് നൽകി അവരെ ജീവിതത്തിലേക്ക് തിരികെ കൊണ്ടുവരാൻ സഹായിക്കുന്നു. ഭിലായി മിഷനു കീഴിൽ നടത്തുന്ന ശ്രദ്ധേയമായ പദ്ധതികളിലൊന്നാണ് മക്കോഡിയ മിഷൻ.

**2.1.3. ആനുകാലിക വൈദിക വിദ്യാഭ്യാസവും സാക്ഷ്യ മുള്ള വൈദീക സേവനവും**

സഭയുടെ വളർച്ചാ പടവുകളിൽ വൈദീക വിദ്യാഭ്യാസത്തിന് തനതായ തനിമയും, ചട്ടക്കൂടും പുലർത്തുന്നതോടൊപ്പം, അക്കാദമിക്ക് നിലവാരവും എന്നും ഉയർത്തിപ്പിടിച്ചിരുന്ന തിരുമേനി, ഉത്തര ഭാരതത്തിന്റെ അഭിരുചികൾ ദശാബ്ദങ്ങളിലൂടെ മനസ്സിലാക്കി 1995–ൽ ഭിലായ് സെന്റ് തോമസ് ആശ്രമത്തോട് ചേർന്ന് വടക്കേ ഇന്ത്യൻ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി സ്ഥാപിച്ചു. ഭിലായിലെ സെന്റ് തോമസ് ആശ്രമത്തിൽ സ്ഥാപിച്ച ഈ സെമിനാ രിയുടെ സ്ഥാപക പ്രിൻസിപ്പാളയും സേവനമനുഷ്ഠിച്ചു. കാലാന്തരത്തിൽ സെമിനാരി മഹാരാഷ്ട്രയിലെ നാഗ്പൂരിലുള്ള കലമേശ്വർ എന്ന പ്രകൃതി രമണീയമായ ഗ്രാമത്തിലെ സ്ഥിരമായ ക്യാമ്പസിൽ പ്രവർത്തനം ആരംഭിച്ചു

ഉത്തരഭാരതത്തിൽ ജനിച്ചു വളർ ന്നവരിൽ നി ന്നും വൈദികരെ അരിശീലിപ്പിക്കുകവഴി വരും തലമുറയെ സഭയോട് ചേർത്തുനിർത്തുക എന്ന സ്വപ്നവും തിരുമേനി പു

ലർത്തിയിരുന്നു. ഹിന്ദിയിലും ഇംഗ്ലീഷിലും ആരാധന നടത്താനും മിഷൻ പ്രവർത്തനങ്ങൾക്ക് കക്കാൻ പിടിക്കാനുംയുവാക്കളെ ഒരുക്കുക എന്നുള്ള തിരുമേനിയുടെ ദർശനമാണിതിന് ഇതിന്റെ പിന്നിലെ ചേതോ വികാരം. എന്നാൽ 1999-ൽ സെമിനാരിനാഗപ്പൂരിലേക്കു പറിച്ചു നടപ്പെട്ടു. കാലക്രമത്തിൽ ഈ പിതാവിന്റെ ദർശനങ്ങളിൽ നിന്നും വ്യതിചലിക്കുകയും ചെയ്തതും ചിന്തനീയം തന്നെ.

തിരുമേനി സഭയുടെ ദൗത്യം ഒരി ക്കലും മറക്കാതെ പുതിയ മേച്ചിൽപ്പുറങ്ങളിലേക്ക് കൊണ്ടുപോയി, ഉത്തരേന്ത്യയിലെ ഏറ്റവും പിന്നോക്കം നിൽക്കുന്ന പ്രദേശങ്ങളിലെ ജനങ്ങളുമായി തന്റെ സ്നേഹവും കരുതലും പങ്കുവെച്ച് വിശ്വാസത്തെ പ്രവർത്തനമാക്കി മാറ്റുന്നതിന്റെ അർത്ഥമെന്താണെന്ന് കാണിച്ചുതന്നു. ഉറച്ച തീരുമാനങ്ങളോടെ തന്റെ സ്വപ്നങ്ങളെ പൂർത്തിയാക്കും വരെ വാക്കുകളേക്കാൾ പ്രവൃത്തികൾക്ക് ഊന്നൽ നൽകി തന്റെ ദർശനങ്ങളെ അനേകായിരങ്ങളിലേക്കു പകർന്നു.

### 3. ഭിലായി മിഷൻ : മാർ ദിവന്ന്യാസോസിന്റെ നേതൃത്വവും സംഭാവനകളും.

2009-മുതൽ ഭിലായി മിഷന് ഊടും പാവും പകർന്നത് അഭിവന്ദ്യഅഭിവന്ദ്യ ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയുടെ ദീർഘ വീക്ഷണത്തിലും, ചടുലമായ ചില ചുവടുവെപ്പുകളിലുമായിരുന്നു മികച്ച അക്കാദമിക് നിലവാരത്തിൽ കേരളത്തിൽ ഒട്ടാകെ അറിയപ്പെട്ടിരുന്ന അധ്യാപകനായ തിരുമേനിയുടെ നേതൃത്വം കൽക്കട്ടാ ഭദ്രാസനത്തിന്റെയും, മിഷന്റെയും വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഒരു മുതൽക്കൂട്ടായി. ദീർഘവീക്ഷണത്തോടെ പുതിയ സ്കൂളു കളും കോളേജുകളും ഭദ്രാസനത്തോടും, ഭിലായി മിഷനോ ടും ഇക്കാലലങ്ങളിൽ കൂട്ടിച്ചേർക്കപ്പെട്ടുകൊണ്ടേയിരുന്നു.

മാർ തേവോദോസ്യോസ് തിരുമേനി 2007-ൽ കാലം ചെയ്തതിന് ശേഷമുള്ള ഏകദേശം രണ്ടു വർഷക്കാലം ഈ ഭദ്രാസനത്തെ പരിപാലിച്ചത് അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനിയാണ്. ആ പൂജ്യ പിതാവിനോടുമുള്ള സ്നേഹാദരവുകൾ കുറിക്കട്ടെ.

### 3.1. ഹിന്ദി കോൺഗ്രിഗേഷൻ.

മിഷനറിമാരുടെ എക്കാലത്തെയും അക്ഷീണ പരിശ്രമമായിരുന്നു തദ്ദേശിയരെ അവരുടെ ഭാഷയിൽ ആരാധനയിലും, പ്രേഷിത പ്രവർത്തനങ്ങളിലും പങ്കാളികളാക്കുകയെന്നത് വിശാലമായ തന്റെ ഭദ്രാസനത്തിലെ ഹിന്ദി മാതൃഭാഷയായ ജനതതിയെ മഹത്തായ ഓർത്തോഡോക്സ് സഭയുടെ പിതൃ പാരമ്പര്യങ്ങൾ അഭ്യസിപ്പിക്കാൻ അവർക്കായി ഹിന്ദി ഭാഷയിൽ ആരാധന പഠന സൗകര്യങ്ങൾ ഒരുക്കുകയും, അവർക്കായി സ്ഥിര വൈദീകരുടെ ക്രമീകരണം ചെയ്യുകയും ചെയ്യാൻ അഭിവന്ദ്യ ദിവാന്നാസ്യോസ് തിരുമേനിക്ക് കഴിഞ്ഞു എന്നുള്ളത് ചരിത്രം എന്നും കൃതജ്ഞതയോടെ സ്മരിക്കും.

### 3.2. നോർത്ത് ഈസ്റ്റ് മിഷൻ

2011 ൽ ദിമാപ്പൂർ മാർ ഗ്രീഗോറിയോസ് പള്ളിയുടെ വികാരിയും, എംജിഎം സ്കൂൾ പ്രിൻസിപ്പലുമായിരുന്ന ബഹുമാന്യനായ ഫാ.ഡോ. ജോഷി വർഗ്ഗീസിന്റെ അക്ഷീണ പരിശ്രമഫലമായി, അഭിവന്ദ്യ ദിവന്നാസ്യോസ് തിരുമേനി പ്രസിഡന്റായി സെന്റ് തോമസ് മിഷൻ സൊസൈറ്റി(ഒഛരങ്ള/ടഞങ6028) രൂപീകൃതമായി. ദീമാപ്പൂർ കേന്ദ്രമാക്കിയ ഈ മിഷൻ സൊസൈറ്റി പിന്നീട് നാഗാലന്റിലെ വിദ്യാഭ്യാസ-സാമൂഹ്യ-മിഷൻ പ്രവർത്തനങ്ങളെ ഏകോപിപ്പിച്ചുപോരുന്നു.

പിന്നാലെ 2012-ൽ ദിമാപ്പൂർ, കൊഹിമ പള്ളികളുടെ വികാരിയും, എംജിഎം സ്കൂൾ പ്രിൻസിപ്പാളുമായ ലേഖകന്റെ കാലഘട്ടത്തിൽ വിദ്യാഭ്യാസ, സാമൂഹ്യ, സേവന മേഖലകളിൽ നാഗാലാൻറ്റിലെ മിഷണറി പ്രവർത്തനങ്ങളെ ഒരു കുടക്കീഴിലാക്കുകയും, അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ നിർദ്ദേശനുസണം, കൊഹിമ പള്ളി ഭദ്രസനത്തോട് ചേർത്ത് കൊഹിമ മിഷൻ പ്രവർത്തനങ്ങൾക്ക് രൂപരേഖ തയ്യാറാക്കുകയും ചെയ്തു പോന്നു.

പുതിയ കൊഹിമ മിഷന് രൂപ ഭാവങ്ങൾ നെയ്യുന്ന ഒരു സ്ഥാപനമായി കൊഹിമ കേരള ക്രിസ്ത്യൻ മിഷൻ പള്ളി രൂപപ്പെടുത്താൻ സെന്റ് തോമസ് മിഷൻ സോസൈറ്റിയുടെ പുതിയ ഭാരവാഹികളെ അതിന്റെ പ്രസിഡന്റ് കൂടിയായ അഭിവന്ദ്യ ദിവന്നാസ്യോസ് തിരുമേനി ചുമതലപ്പെടുത്തിയത് ഭാവിയിലേക്കുള്ള ഒരു ചുവടു വപ്പുകൂടിയാണ് അനധിവിദൂര ഭാവിയിൽ തദ്ദേശ വാസികളെ ഉൾപ്പെടുത്തിയൊരു ഓർത്തഡോക്സ് ആരാധന സമൂഹവും, ക്രിയാത്മകമായ സാമൂഹ്യ പ്രതിബദ്ധതയുള്ള സമൂഹവുമാക്കാനുള്ള ദൈവാശ്രയത്തിലാണ് കൊഹിമ മിഷൻ ദൈവത്തിൽ ശരണപ്പെടുന്നത്. ഏവരുടെയും പ്രാർത്ഥനാപൂർവ്വമായ കൈത്താങ്ങലുകൾ പ്രതീക്ഷിക്കുന്നു.

### 3.3. ഭിലായി മിഷൻ സാധ്യതകളും ഭാവി പ്രവർത്തനങ്ങളും.

തന്റെ മുൻഗാമി ഉത്തര ഭാരത മിഷണറി അഭിവന്ദ്യ ഡോ.സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനി തുടങ്ങിവച്ച വിദ്യാഭ്യാസ, ആതുര ശുശ്രൂഷ, സാമൂഹ്യ ഉന്നമന, മിഷനുകളെ ഏകോപിപ്പിക്കുകയും, കാലിക പ്രസക്തമായി സാമൂഹ്യോന്നമനം ലക്ഷ്യമാക്കി പുതിയ ദിശാബോധം നൽകുകയും ചെയ്യാൻ പുതിയ കർമ്മപദ്ധതികളെ രൂപപ്പെടുത്തുകയും ചെയ്യാൻ ഭദ്രാസന മെത്രപൊലീത്തയായ അഭിവന്ദ്യ ജോസഫ് മാർ ദിവാന്നാസ്യോസ് അക്ഷീണം പരിശ്രമിച്ചുകൊണ്ടേയിരിക്കുന്നു. അനന്ത സാധ്യതകളുടെ വിളനിലമാണെങ്കിലും, പരസ്പര സഹകരണവും, കൈത്താങ്ങൽകളും ഇല്ലാതെ ഒരിക്കലും ഒരു മിഷൻ വയലുകളും പൂവണിഞ്ഞിട്ടില്ല. ഈ പിതാവിന്റെ കൈകൾക്കും ശക്തിപകരാൻ നമ്മൾക്കും കൈകൾ കൂപ്പാം.

### ഉപസംഹാരം

ഭിലായ് സെന്റ് തോമസ് മിഷൻ അൻപത് വർഷങ്ങൾ പൂർത്തീകരിക്കുന്ന ഈ സമയത്തു; ഇതിനെ നട്ടും, നനച്ചും, പരിപാലിച്ച മണ്മറഞ്ഞവരും, ജീവനോടിരിക്കുന്നവരുമായ എല്ലാ പിതാക്കന്മാർക്കും, പ്രവർത്തകർക്കും, അവരുടെ ത്യാഗാജ്വലമായ സമർപ്പണത്തിന് പ്രണാമം. വരും കാലങ്ങളിലും കൽക്കട്ട ഭദ്രാസനത്തിന് മാത്രമല്ല, മലങ്കര സഭക്കാകമാനം അഭിമാന സ്തംഭമായി ഭിലായി മിഷൻ നിലകൊള്ളട്ടെ എന്ന പ്രാർത്ഥനയോടെ ഇതിനെ നട്ടവരും, നനച്ചവരും, പരിപോഷിപ്പിച്ചവരുമായ എല്ലാവരേയും നന്ദിയോടെ സ്മരിക്കുന്നു



അമേരിക്കൻ സന്ദർശനം നടത്തുന്ന പരിശുദ്ധ കാതോലിക്കാ ബാവാ സഹോദരീ സഭാ പിതാക്കന്മാരുമായി കൂടിക്കാഴ്ച നടത്തി. നോർത്ത് ഈസ്റ്റ് അമേരിക്കാ ഭദ്രാസനാധിപൻ സഖറിയാ മാർ നിക്കോളോവാസ് തിരുമേനിയും പരിശുദ്ധ ബാവായ്ക്ക് ഒപ്പം ഉണ്ടായിരുന്നു.

# കോടതി വിധികൾക്കുള്ളിൽ നിന്നുള്ള ചർച്ചകൾ സ്വാഗതാർഹം ഓർത്തഡോക്സ് സഭ

രാജ്യത്തിന്റെ നിയമത്തിനും ബഹു. കോടതി വിധികൾക്കും വിധേയമായി ഏത് സമാധാന ശ്രമത്തെയും ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നതായി അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. ബഹു കേരളാ മുഖ്യമന്ത്രി വിളിച്ചുചേർത്ത യോഗത്തിൽ മലങ്കര സഭയിൽ നിയമാനുസൃതമായ ശാശ്വത സമാധാനം സ്ഥാപി ക്കുന്നതിന് മുഖ്യമന്ത്രി നടത്തുന്ന എല്ലാ പരിശ്രമങ്ങൾക്കും ഓർത്തഡോക്സ് സഭയുടെ പൂർണ്ണ പിന്തുണ വാഗ്ദാനം ചെയ്യുന്നതായി അദ്ദേഹം പറഞ്ഞു. പ്രശ്ന പരിഹാരം വൈകിക്കാതെ, ഇരു കൂട്ടരുമായി വെവ്വേറെ ചർച്ച നടത്തി സമയബന്ധിതമായി നടപടി സ്വീകരിക്കാമെന്ന മുഖ്യമന്ത്രിയുടെ നിലപാട് ആശാവഹമാണ്.

സഭാ തർക്കം പരിഹരിക്കുന്നതിന് നിയമ നിർമ്മാണം നടത്തുന്നത് സംബന്ധിച്ച് സർക്കാർ യാതൊരു തീരുമാനവും കൈകൊണ്ടിട്ടില്ലെന്ന് മുഖ്യമന്ത്രി പറഞ്ഞതായും അദ്ദേഹം കൂട്ടിച്ചേർത്തു ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, സഭാ വക്താവ് ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് എന്നിവർ പങ്കെടുത്തു.



കൽക്കട്ട ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. ജേക്കബ് തോമസ്. കർണാടകയിലെ പദാവ് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ അച്ചൻ ഭിലായി മാർ ഗ്രീഗോറിയോസ് കത്തീഡ്രൽ വികാരിയാണ്. ഭാര്യ ഡോ. ലിൻസി ജേക്കബ്. മക്കൾ ആഷ്‌ലി ജേക്കബ്, ആഷ്ബി ജേക്കബ്



കേരളത്തിനുവേണ്ടി ബാംഗ്ലൂരിൽ നടന്ന CISCE National karate championship ൽ ഗോൾഡ് മെഡൽകുമാരി. ലിയ ടി. സാമുവേൽ കരസ്ഥമാക്കി. കൊല്ലം ഭദ്രാസനത്തിലെ പെരിനാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവക അംഗമായ, മോളുവിള പടിഞ്ഞാറ്റതിൽ പി. റ്റി സാമുവേലിന്റെയും ലിജി സാമുവേലിന്റെയും മകളാണ്.

## പ. കാതോലിക്കാ ബാവായുടെ ചിത്രം പതിച്ച സ്റ്റാമ്പ് ഓസ്ട്രേലിയ പുറത്തിറക്കി



മെൽബൺ: പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായുടെ ഓസ്ട്രേലിയൻ സന്ദർശനത്തിന്റെ സ്മരണയ്ക്കായി ഓസ്ട്രേലിയൻ തപാൽ വകുപ്പ് പുറത്തിറക്കുന്ന പരിശുദ്ധ ബാവായുടെ ചിത്രം ആലേഖനം ചെയ്ത സ്റ്റാമ്പ് മെൽബൺ കത്തീഡ്രലിൽ വച്ച് ഓസ്ട്രേലിയൻ പാർലമെൻറ് അംഗവും മുൻ സാംസ്കാരിക വകുപ്പ് അധ്യക്ഷനുമായ പീറ്റർ ഖലീൽ എം. പി. പരിശുദ്ധ ബാവായ്ക്ക് നൽകി പ്രകാശനം ചെയ്തു. ഓസ്ട്രേലിയൻ ഗവൺമെന്റ് ഒരു ഇന്ത്യൻ സഭാ മേലധ്യക്ഷന്റെ ചിത്രം ആലേഖനം ചെയ്ത സ്റ്റാമ്പ് പുറത്തിറക്കുന്നത് ആദ്യമായാണ്. സ്റ്റാമ്പിന്റെ കോപ്പി ലോകത്തെവിടെ നിന്നും ആർക്കും ഓർഡർ ചെയ്യാവുന്നതാണ്. കൂടുതൽ വിവരങ്ങൾക്കായി secretary@stmarysioc.org.au എന്ന വിലാസത്തിൽ ബന്ധപ്പെടാവുന്നതാണ്

പുതുതായി പണി കഴിപ്പിച്ച ബ്രിസ്ബെൻ ഇന്ത്യൻ ഓർത്തഡോക്സ് പള്ളിയുടെ കൂദാശ പരിശുദ്ധ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ നടന്നു. അഭി. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, അഭി. ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ എന്നിവർ സഹകാർമികത്വം വഹിച്ചു

മെൽബൺ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ, സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളി എന്നീ ദേവാലയങ്ങൾ ബാവാ സന്ദർശിച്ചു. മെൽബൺ കത്തീഡ്രലിൽ നടന്ന സ്വീകരണ ചടങ്ങിൽ വിവിധ സഭാ മേലദ്ധ്യക്ഷന്മാരും രാഷ്ട്രീയ നേതാക്കളും പങ്കെടുത്ത് പരിശുദ്ധ പിതാവിനെ അനുമോദിച്ചു.



സെറാമ്പൂർ യൂണിവേഴ്സിറ്റി യിൽ നിന്ന് ക്രിസ്തീയ ദൈവ ശാസ്ത്രത്തിൽ ഡോക്ടറേറ്റ് നേടിയ ഫാ. തോമസ് പി. സഖറിയ. പ. ബസേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയായിരുന്നു. പുതുപ്പള്ളി നിലയ്ക്കൽ പള്ളി ഇടവകയിൽ തൃക്കോതമംഗലം പടിഞ്ഞാറേ ചിറയിൽ കൂട്ടുങ്കൽ കുടുംബാംഗമാണ്

ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് പള്ളി വികാരിയായ അച്ചൻ എം.ജി. ഇ.എം. ഹയർ സെക്കൻഡറി സ്കൂൾ, എം.ജി.എം. പബ്ലിക് സ്കൂൾ എന്നിവയുടെ ലോക്കൽ മാനേജരാണ്. സഹധർമ്മിണി : ജ്യോതി മാത്യു (ജെ.എം.എച്ച് എസ്.എസ് വാകത്താനം) മക്കൾ : ജീവൻ സ്കറിയാ തോമസ്, ഗ്രിഗറി മാത്യു തോമസ്.

ചരമ വാർഷികം

## കുഞ്ഞമ്മ ജോസഫ്

വാലുതുണ്ടിൽ ഷിബു ഭവൻ
താഴത്തുവടക്ക് പി.ഒ.
പട്ടാഴിവടക്കേക്കര

ഭർത്താവ്:
കെ. ജോസഫ് (DOCUMENT WRITER)

മക്കൾ
ഷിബു ജോസഫ്, ഷാജി ജോസഫ്, ഷിജാ കുര്യൻ

ചെറുമക്കൾ
എബിൻ ഷിബു അലീനാ ഷിബു
ആരോൺ ഷാജി അലോന ഷാജി
അനറ്റ് പി. കുര്യൻ
അനിത പി. കുര്യൻ

## REV. FR. MATHAI PANAKKAL

PANAKKAL HOUSE
YESUDAS ROAD
KUNNAMKULAM

11-10-2022
12th Anniversary Of Entering
The Heavenly Abode



## പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് ഡോക്ടറേറ്റ് ലഭിച്ചു

**ന്യൂയോർക്ക്:** സെന്റ്. വ്ളാഡിമിർ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് ഡോക്ടറേറ്റ് നൽകി. സെപ്റ്റംബർ 23 -ന് സെമിനാരിയിൽ എത്തിയ പരിശുദ്ധ ബാവായെ സെമിനാരി പ്രസിഡന്റ്, അദ്ധ്യാപകർ, വിദ്യാർത്ഥികൾ, വൈദികർ തുടങ്ങിയവർ ചേർന്ന് സ്വീകരിച്ചു. റഷ്യയിലെ ലെനിൻഗ്രാഡ് (St Petersburg) സെമിനാരിയിൽ നിന്നും ബിരുദാനന്തര ബിരുദവും, റോമിലെ പൊന്തിഫിക്കൽ ഓറിയന്റൽ ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നും ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റും കരസ്ഥമാക്കിയിട്ടുള്ള പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് Doctor of Divinity (Honoris Causa) ബിരുദമാണ് ഇപ്പോൾ നൽകിയത്.

ബിരുദ ദാന ചടങ്ങിനു ശേഷം നടന്ന പൊതുസമ്മേളനത്തിൽ കാതോലിക്കാ ബാവായെ ആദരിക്കുകയും അനുമോദിക്കുകയും ചെയ്തു. നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന മെത്രാപ്പോലീത്ത സഖറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ദിമെത്രിയോസ് മെത്രാപ്പോലീത്ത, ഫാ. ഡോ. വർഗീസ് എം. ഡാനിയേൽ തുടങ്ങിയവർ സന്നിഹിതരായിരുന്നു.

## ഒക്ടോബർ 2 ഞായറാഴ്ച പ്രവർത്തി ദിനമാക്കിയ തീരുമാനം പിൻവലിക്കണം : അഡ്വ. ബിജു ഉമ്മൻ

കോട്ടയം: ഒക്ടോബർ 2 ഞായറാഴ്ച പ്രവർത്തി ദിവസം ആക്കുവാനുള്ള മന്ത്രിസഭാ തീരുമാനം പിൻവലിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭ അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ. ക്രൈസ്തവ ദേവാലയങ്ങളിൽ ആരാധന ക്രമീകരിക്കപ്പെട്ടിരിക്കുന്നത് ഞായറാഴ്ചയാണ്. ക്രൈസ്തവർ വിശുദ്ധമായി കണക്കാക്കുന്ന ഞായറാഴ്ച പ്രവർത്തി ദിവസമാക്കുവാനുള്ള പ്രവണത അടുത്ത കാലത്തായി വർദ്ധിച്ചു വരുന്നു. ഇത് ഭരണഘടന അനുവദിച്ചു തരുന്ന മത സ്വാതന്ത്ര്യത്തിന് നേരെയുള്ള വെല്ലുവിളിയാണ്. ഇന്ത്യക്ക് സ്വാതന്ത്ര്യം ലഭിച്ച കാലംമുതൽ ഞായറാഴ്ച പ്രവൃത്തി ദിവസമാക്കിയതായി അറിവില്ല. കേരള ഗവൺമെന്റിന്റെ പുതിയ പരിഷ്കാരം പ്രതിഷേധാർഹമാണ്. ഒക്ടോബർ 2 ഞായറാഴ്ച ക്രമീകരിച്ചിരിക്കുന്ന പ്രവർത്തി ദിവസം മറ്റേതെങ്കിലും ദിവസങ്ങളിലേക്ക് മാറ്റി നിശ്ചയിക്കണമെന്നും അഡ്വ. ബിജു ഉമ്മൻ ആവശ്യപ്പെട്ടു.





കൊച്ചിൻ സർവകലാശാല (CUSAT) ത്രിവത്സര എൽ.എൽ.ബി. പരീക്ഷയിൽ മൂന്നാം റാങ്ക് നേടിയ ജോജോ വി. ഫിലിപ്പോസ് (അസിസ്റ്റന്റ് സെക്ഷൻ ഓഫീസർ, കേരള ഹൈക്കോടതി & പ്രസിഡന്റ്, സ്റ്റാഫ് അസ്സോസിയേഷൻ, കേരള ഹൈക്കോടതി). ആലുവ, ബഥേൽ ഭവനിൽ, വി. ഫിലിപ്പോസിന്റെയും (റിട്ട. താലൂക്ക് സപ്ലൈ ഓഫീസർ) സൂസൻ ഫിലിപ്പോസിന്റെയും മകനും ആലുവ, സെ. തോമസ് യു.സി. കോളേജ് ഹിൽ ഇടവകാംഗവുമാണ്. ഭാര്യ: മെറിൻ ബാബു ICMR സീനിയർ റിസർച്ച് ഫെല്ലോ. മകൻ: യോഹാൻ പി. ജോജോ. സഹോദരൻ: ജെറിൻ വി. ഫിലിപ്പോസ് Bits pilani ജൂനിയർ റിസർച്ച് ഫെല്ലോ.



Banglore National Institute of Mental Health and Neuro-Sciences (NIMHANS) നിന്നും Geriatric Psychiatry യിൽ D.M. ബിരുദം നേടിയ Dr. Thomas Gregor Issac. Mallapally പാതിക്കാട് ST. Peters and ST. Pauls ഇടവകയിൽ ഐരുത്തറയിൽ Prof. Dr. Issac Thomas-Elsamma Issac ദമ്പതികളുടെ മകനും, ഭാര്യ Dr.Merin Varghese, Banglore.



നീറ്റ് പരീക്ഷയിൽ 4-ാം റാങ്ക് നേടിയ നീവ് മറിയം റോബർട്ട്. ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഉമയാറ്റുകര സെൻറ് തോമസ് വലിയപള്ളി ഇടവകാംഗമാമാണ്. 2022ലെ നീറ്റ് യുജി പരീക്ഷയിൽ അഖിലേന്ത്യാ തലത്തിൽ 97-ാം റാങ്കും കേരളത്തിൽ 4-ാം റാങ്കും കരസ്ഥമാക്കി. എറണാകുളത്ത് കേരള സ്റ്റേറ്റ് നിർമിതികേന്ദ്രം ഡപ്യൂട്ടി ചീഫ് എഞ്ചിനീയറായ കല്ലിശ്ശേരി മോടിയിൽ റോബർട്ട് വി. തോമസിന്റെയും നെല്ലിമല പാടിപ്പുറത്ത് റീന പി. മാത്യുവിൻറെയും പുത്രിയാണ് നീവ്. സഹോദരൻ എലൈൻ റോബർട്ട് തോമസ്.



സിക്കിം യൂണിവേഴ്സിറ്റിയിൽ നിന്ന് സൈക്കോളജിയിൽ ഡോക്ട്രേറ്റ് നേടിയ താളൂർ കദളികണ്ടത്തിൽ ബ്രിജിത്ത് ജോസഫ്. മാസ്റ്റർ മൈൻഡ് കൗൺസലിംഗ് സെന്റർ സുൽത്താൻബത്തേരി ഡയറക്ടർ. തലവൂർ സെ. മേരീസ് ഇടവകയിൽ ജോസഫിന്റെയും അന്നമ്മയുടെയും മകൻ. ഭാര്യ: ടിമി തങ്കച്ചൻ.

For Favours Received




ഒരു വിശ്വാസി

# വീടിനൊരു മലങ്കരസഭ




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രമായ മലങ്കര സഭ മാസിക 1946ൽ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ദീർഘവീക്ഷണത്തിലും നേതൃത്വത്തിലും രൂപംകൊണ്ട അച്ചടി മാധ്യമമാണ്.

വിശുദ്ധ വേദപുസ്തക പഠനങ്ങൾ, സഭാചരിത്രപരമായ അറിവുകളും വസ്തുതകളും ഓർത്തഡോക്സ് സഭയുടെ ആരാധനാ സാഹിത്യം അനുകാലിക വിഷയങ്ങൾ സഭാ വാർത്തകൾ എന്നിവ ഉൾക്കൊള്ളിച്ചുകൊണ്ട് കഴിഞ്ഞ 75 വർഷങ്ങളായി മാസിക മുടങ്ങാതെ പ്രസിദ്ധീകരണം നടത്തിവരുന്നു.

സഭാ വിശ്വാസ പഠനങ്ങൾക്കും വിശുദ്ധ വേദപുസ്തക ബോധ്യങ്ങൾക്കും അനുകാലിക വിഷയങ്ങളോടുള്ള സഭയുടെ പ്രതികരണങ്ങളുടെ തിരിച്ചറിവിനുമായി മലങ്കര സഭയിലെ എല്ലാ ഭവനങ്ങളും സഭാമാസികയുടെ വരിക്കാർ ആകേണ്ടത് അനിവാര്യതയാണ്.




**അറിവിനും ആഴമായ വായനാനുഭവത്തിനുമായി**
**മലങ്കരസഭ മാസികയുടെ വരിക്കാരാവുക.**

മലങ്കര സഭാമാസികയുടെ വരിക്കാരായി ഒരു ഇടവകയിൽ നിന്നും കുടുംബങ്ങളെ ഭാഗികമായോ പൂർണ്ണമായോ സുമനസ്സുകൾക്ക് സ്പോൺസർ ചെയ്യാവുന്നതാണ്. ഏതെങ്കിലും ഇടവകയിലെ കുടുംബങ്ങളെ അപ്രകാരം വരിക്കാരായി ചേർക്കുവാൻ ആഗ്രഹിക്കുന്നവർ സഭാമാസികയുടെ ഓഫീസിൽ ദയവായി അറിയിക്കണമെന്ന് താല്പര്യപ്പെടുന്നു.

**വിളിക്കേണ്ട നമ്പർ : 0481 2573234, 8281661946**

---






**വീടിനൊരു മലങ്കരസഭ:** മാവേലിക്കര ഭദ്രാസനത്തിലെ കരിപ്പുഴ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയിലെ എല്ലാ ഭവനങ്ങൾക്കും മലങ്കര സഭാ മാസിക ഒരു വർഷക്കാലത്തേക്ക് നൽകുവാൻ വേണ്ടി **അൽമായ ട്രസ്റ്റി ശ്രീ. റോണി വർഗീസ് എബ്രഹാം 180 ഭവനങ്ങളുടെ വരിസംഖ്യ നൽകിയിരിക്കുന്നു.** സഭാ മാസികയുടെ നന്ദി അറിയിക്കുന്നു. ഫാ. ബിജി ജോൺ ഈ ദേവാലയത്തിന്റെ വികാരിയായി ശുശ്രൂഷ അനുഷ്ഠിക്കുന്നു.



## ഭാഗ്യസ്മരണാർഹനും
## കാരുണ്യത്തിന്റെ തേജസും

# അഭി. ഡോ. സഖറിയാ മാർ തെയോഫിലോസ് തിരുമേനി



ദയാനിധി, സൗമ്യശീലൻ, ശാന്തസ്വരൂപൻ പ്രാർത്ഥന ഉപവാസം ദാനധർമ്മം മൂവരും സദാ പിതാവിനോടൊപ്പം എന്നത്തെയും കൂടപ്പിറപ്പുകളായിക്കൂടി. വി. കുർബാനയെ പ്രണയിച്ച/പുണ്യശ്ലോകൻ ദൈവ സാന്നിധ്യം സദാ ആസ്വദിക്കുന്ന, ദൈവ സ്നേഹം സദാപകരുന്ന, ദൈവകൃപ സദാ വ്യാപരിക്കുന്ന ദൈവത്തിന്റെ പ്രതിപുരുഷൻ. മാരക രോഗത്തെ ദൈവാനുഗ്രഹവും, ദൈവസ്നേഹവുമായി കണ്ട സ്നേഹത്തിന്റെ ആൾരൂപം. രോഗത്തിന്റെ വേദനയിലും ആകർഷണീയമായ പുഞ്ചിരിയിലൂടെ, പൂർണ്ണ വിശ്വാസത്തോടെ, ജീവിത വിശുദ്ധിയിലൂടെ അത്ഭുതകരമായ പ്രവർത്തിയിലൂടെ അനേകരുടെ നന്മയ്ക്കായി ദൈവം തന്ന അനുഗ്രഹമാണിത്"എന്നോതിയ നല്ലിടയൻ, നമ്മുടെ മനസ്സുകളിൽ എന്നെന്നും നിറയട്ടെ ആ ദിവ്യരൂപം. നമ്മുടെ പാദങ്ങളെ പ്രകാശിപ്പിക്കട്ടെ ആ ദിവ്യശോഭ.

**അഞ്ചാം ഓർമ്മപ്പെരുന്നാൾ**
**24 ഒക്ടോബർ 2022**

**Daniel Varghese and Family**
**'Kodiat', Peroorkada, Trivandrum**

പിതാവേ അങ്ങു ഞങ്ങൾക്ക് മാർഗ്ഗദീപവും പ്രചോദനവും
ഞങ്ങൾക്കുവേണ്ടി മദ്ധ്യസ്ഥത അണയ്ക്കണമേ

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 October/2022



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.